ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

# ബഥേൽ പത്രിക

വാല്യം 30 ലക്കം 5

മെയ് 2017







## 100ന്റെ നിറവും 80ന്റെ പ്രൗഢിയും




# ദൈവസൃഷ്ടികളുടെ കൂട്ടായ്മ

കഠിന വരൾച്ചയും, വേനൽച്ചൂടും, കുടിവെള്ള ക്ഷാമവും, കൃഷിനാശവും, ഭക്ഷ്യവിഭവങ്ങളുടെ ദൗർലഭ്യവും ഇന്ന് നമ്മുടെ ജീവിത സാഹചര്യങ്ങളെ തന്നെ പ്രതിസന്ധിയിലാക്കിയിരിക്കുകയാണ്. ദാഹ ജലത്തിനായി കിലോമീറ്ററുകൾ യാത്ര ചെയ്യേണ്ട സ്ഥിതി. ജലവിഭവങ്ങളുടെ കാര്യത്തിൽ കേരളം അതിസമ്പന്നമാണെന്ന് തോന്നുമെങ്കിലും കുടിവെ ള്ളത്തിന് രൂക്ഷമായ ക്ഷാമം നേരിട്ടുകൊണ്ടിരിക്കു ന്നു. അനിയന്ത്രിതമായ മണലൂറ്റ്, നഗരമാലിന്യങ്ങൾ, വ്യാവസായിക മാലിന്യങ്ങൾ, ഗാർഹീക മാലിന്യ ങ്ങൾ തുടങ്ങിയവയാൽ നദികളും അതിലെ ജൈവ വ്യവസ്ഥയ്ക്കും താളപ്പിഴ സംഭവിച്ചിരിക്കുന്നു. ജല സമൃദ്ധമായിരുന്ന നദികൾ ശോഷിച്ച് വറ്റിവരണ്ട് തുട ങ്ങിയിരിക്കുന്നു. പ്രകൃതിയുടെ വരദാനങ്ങളായ മല കളും പുഴകളും തണ്ണീർത്തടങ്ങളും വയലുകളും മനു ഷ്യൻ ബോധപൂർവ്വം നശിപ്പിക്കുമ്പോൾ പ്രകൃതി യുടെ നിലനില്പ്പുതന്നെ ചോദ്യം ചെയ്യപ്പെടുന്നു.

കരുതലിന്റെയും സ്നേഹത്തിന്റെയും സഹക രണത്തിന്റെയും കൂട്ടായ്മയുടെയും മൂല്യങ്ങൾ നഷ്ട പ്പെട്ട പുതിയ കാലത്തിൽ പരിസ്ഥിതി പ്രശ്നങ്ങൾ ശക്തമായികൊണ്ടിരിക്കുന്നു. മനുഷ്യൻ സ്വകാര്യ ഇഷ്ടങ്ങൾക്കും സുഖങ്ങൾക്കും മൂല്യം കൽപ്പിച്ചു തുടങ്ങിയപ്പോൾ അവന്റെ മുമ്പിൽ മറ്റെല്ലാം വിലയി ല്ലാതായി. പ്രകൃതി ചൂഷണത്തിന് അതിരില്ലാതെ യായപ്പോൾ പ്രകൃതി സൂചനകൾ നൽകി. എന്നാൽ അത് തിരിച്ചറിയാൻ കഴിയാതെ പ്രകൃതിയും പ്രകൃതി വിഭവങ്ങളും അതിരില്ലാതെ ഉപഭോഗത്തിനായി അവൻ ഉപയോഗിച്ചു തുടങ്ങി.

യഹോവയായ ദൈവം മനുഷ്യനെ സൃഷ്ടിച്ച് ഏദനിലാക്കിയപ്പോൾ അവനു നൽകിയ ആദ്യ കൽപ്പന പ്രകൃതിയെ സംരക്ഷിക്കുക എന്നതാണ്. (ഉൽപ. 2:15) ആധുനികത കൊണ്ടുവന്ന വികസനവും പുരോഗതിയും പ്രകൃതിയുടെ സന്തുലിതാവസ്ഥ നഷ്ടപ്പെടാതെ കൊണ്ടുവരാൻ കഴിയണം. പ്രകൃതി യില്ലാതെ മനുഷ്യനോ, മനുഷ്യ പരിചരണമില്ലാതെ പ്രകൃതിക്കോ നിലനിൽക്കാനാവില്ല. ദൈവ സൃഷ്ടി കളുടെ സംരക്ഷകരാകേണ്ട മനുഷ്യൻ ഇന്ന് സൃഷ്ടി കളുടെ സംഹാരകരായി മാറിയിരിക്കുന്നു. മനുഷ്യ നിൽ അമിതമായി ഉപഭോഗത്വരയും സുഖതൃഷ്ണ യും സ്വാർത്ഥമോഹങ്ങളും പ്രബലപ്പെട്ടിട്ടുണ്ട്.

പരിസ്ഥിതി സംരക്ഷണം ആത്മീയതയുടെ ഭാഗമായി മാറണം. ദൈവ സൃഷ്ടിയുടെ പരിപാല കനാണ് മനുഷ്യൻ എന്ന ബോധ്യം ആയിരിക്കണം ഈ ആത്മീയതയുടെ അന്തർധാര. സകല സൃഷ്ടിയും ദൈവത്തിന്റെ കരവിരുതാണെന്ന് കരുതി അവയെ സംരക്ഷിക്കാനുള്ള ദൗത്യം നാം ഏറ്റെടുക്കണം. ജീവന്റെ നിലനില്പിനു ഭീഷണി യാണ് പരിസ്ഥിതി തകർച്ചയെന്ന് തിരിച്ചറിവ് മനു ഷ്യനിൽ വളർത്തി എടുക്കണം.

പ്രപഞ്ച സൃഷ്ടി കഴിഞ്ഞ് സൃഷ്ടിയെ പരിപാ ലിക്കുന്നതിൽ ദൈവത്തിന്റെ പങ്കാളികളാകുവാൻ ദൈവം മനുഷ്യനെ സൃഷ്ടിച്ചു. സങ്കീ. 8:6 മുതൽ 9വരെ സൃഷ്ടി ക്രമങ്ങളുടെ വൈവിധ്യം അവതരി പ്പിച്ചിട്ടുണ്ട്. വൈവിധ്യം ഏറുംതോറും പങ്കിടാനുള്ള സാധ്യതയും വർദ്ധിക്കും. ഈ വാക്യങ്ങൾ ഉപരിവി പ്ലവമായി നോക്കിയാൽ മനുഷ്യകേന്ദ്രീകൃതമായ സൃഷ്ടിയുടെ ചിത്രമാണ് തെളിയുന്നത് എന്നാൽ ഈ ഭാഗങ്ങൾ യഥാർത്ഥത്തിൽ സൃഷ്ടിയിന്മേൽ മനുഷ്യന്റെ അധീശത്വം കാണിക്കുന്നതിനേക്കാൾ സൃഷ്ടിയിൽ മനുഷ്യ സൃഷ്ടിയുടെ ബഹുമാ ന്യതയും ദൈവീകപ്രാതിനിധ്യവും വെളിവാക്കുന്ന തുമാണ്.

മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധത്തെ പറ്റിയുള്ള വേദപുസ്തക കാഴ്ച്ചപ്പാടു മനസ്സിലാക്കുവാൻ ഈ ഭാഗം പര്യാപ്തമാണ്. മനു ഷ്യൻ പ്രകൃതിയുടെ ഭാഗമാണ്. സമസ്ത സൃഷ്ടിക്കും മേൽ വാഴുവാൻ ദൈവം കൊടുത്ത നിർദ്ദേശം മാത്രമാണിത്. സൃഷ്ടിയുടെ സമഗ്രത കാത്തു സൂക്ഷിക്കുന്ന മൂല്യങ്ങൾ വളർത്താനുത കുന്ന ഘടകങ്ങളും ജീവിത രീതികളും നാം അവ ലംബിക്കണം സഭയും സമൂഹവും അതിനായി മുന്നോട്ട് വരണം.

ദൈവസൃഷ്ടി ദൈവകേന്ദ്രീകൃതമാണ്. സക ലത്തിന്റെയും നിർമ്മാതാവും നിയന്താവും ഉടയവനും സകലത്തിനും ജീവൻ നൽകുന്നവനും ജീവൻ നില നിർത്തുന്നവനും ദൈവമാണ്. യഹോവ കേന്ദ്രമായ ജീവിതത്തിൽ മനുഷ്യനും മറ്റു സൃഷ്ടിക്രമങ്ങളും സന്തോഷവും സമാധാനവും കരുതലും അനുഭവി ച്ചിട്ടുണ്ട്. ദൈവതേജസ്സും വിശുദ്ധിയും തന്നിലേക്ക് സ്വീകരിച്ച് സ്വയം പ്രകാശിക്കുവാനും ആ പ്രകാശം മറ്റു സൃഷ്ടിക്രമങ്ങൾക്ക് പകർന്നു നൽകുവാനും സൃഷ്ടിയിൽ മനുഷ്യന് കഴിയുകയുള്ളൂ. മനുഷ്യന് അത് സാധ്യമാകാതെ പോയതാണ് പരിസ്ഥിതി പ്രശ്നത്തിന്റെ അടിസ്ഥാന കാരണം.

**ഫാ. എബ്രഹാം കോശി കുന്നുംപുറത്ത്**

www.bethelpatrika.org

ബഥേൽ പത്രിക 30

1987 - 2017

മെയ് 2017 വാല്യം: 30 ലക്കം: 5


## പത്രാധിപ സമിതി

**മാനേജിംഗ് എഡിറ്റർ & പബ്ലീഷർ**
അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ്
മെത്രാപ്പോലീത്താ
**ഫോൺ:** 0479 - 2453310, 2451331

**ചീഫ് എഡിറ്റർ**
റവ. ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്
**ഫോൺ:** 0479 - 2450287, 9447431096
E-mail: frabrahamkoshy@gmail.com

**എക്സിക്യൂട്ടീവ് എഡിറ്റർ**
റവ. ഫാ. വൈ. തോമസ്
**ഫോൺ:** 0479 - 2453551, 9495351959

**എഡിറ്റർ**
ശ്രീ. സജി പട്ടരുമഠം
**ഫോൺ:** 9446114346

**അസോസിയേറ്റ് എഡിറ്റർ**
റവ. ഫാ. സുനിൽ ജോസഫ് ഡാണാംപടിക്കൽ
**ഫോൺ:** 0479 - 2454504, 9947429667

**സർക്കുലേഷൻ**
റവ. ഫാ. തോമസ് വർഗീസ് കടവിൽ
**ഫോൺ:** 0479 - 2457586, 9447776146
റവ. ഡീക്കൻ സോളമൻ ബാബു
**ഫോൺ:** 9947438884
റവ. ഡീക്കൻ സിബിൻ കെ. നിക്സൺ
**ഫോൺ:** 9656657614

**വെബ് അഡ്മിനിസ്ട്രേറ്റർ**
ശ്രീ. ബിനു ചാക്കോ
**ഫോൺ:** 0479 - 2311692, 9446697328
Email: binu303@gmail.com

**അംഗങ്ങൾ**
റവ. ഫാ. തോമസ് കൊക്കാപ്പറമ്പിൽ
റവ. ഫാ. തോമസ് വർഗീസ് അമയിൽ
റവ. ഫാ. ഐപ്പ് പി. സാം
റവ. ഫാ. മാത്യു ഏബ്രഹാം
റവ. ഫാ. ഷിബു വർഗീസ്
ശ്രീ. ജോസ് പുതുവന
ശ്രീ. ഷാജൻ മാത്യു
ശ്രീ. എബി അലക്സാണ്ടർ
പ്രൊഫ. ബിൻസി റെജി


# താളുകളിൽ....




**വരിസംഖ്യ**

| | |
|---|---|
| 1 വർഷം | ₹ 130 |
| 2 വർഷം | ₹ 260 |
| 5 വർഷം | ₹ 650 |
| 10 വർഷം | ₹1300 |



**പരസ്യ നിരക്കുകൾ**

| | |
|---|---|
| Cover Back Multy | ₹ 6000 |
| Front Inner Multy | ₹ 4000 |
| Back Inner Multy | ₹ 3500 |
| Inner B/W Half | ₹ 1500 |
| Favours received | ₹ 500 |
| Matrimonial | ₹ 500 |



**Bethel Pathrika. P.B. No. 38**
**Chengannur, Kerala. 689 121**
**Ph./Fax: +91 479 2451331**
**Email: bethelpatrika@gmail.com**
**Website: www.bethelpatrika.org**



ബഥേൽ പത്രികയിൽ പ്രസിദ്ധീകരിക്കുന്ന ലേഖനങ്ങളിലെ ആശയങ്ങൾ ലേഖകരുടേത് മാത്രമാണ്.
അത് മാസികയുടെ ഔദ്യോഗിക ആശയമല്ല – എന്ന് പത്രാധിപർ



# വാക്കിൽ വിശുദ്ധിയും നിർമ്മലതയും കാത്തുസൂക്ഷിക്കുക

സമൂഹത്തിന്റെ ഉന്നത ശ്രേണികളിൽ പ്രവർത്തിക്കുന്നവർ തങ്ങളുടെ സ്വഭാവത്തിലും പ്രവർത്തനങ്ങളിലും എപ്പോഴും ശ്രദ്ധാലുക്കളായിരിക്കണം. അവർ വാക്കിലും പ്രവർത്തിയിലും, കർമ്മ മണ്ഡലങ്ങളിലും ആവോളം വിശുദ്ധിയും നിർമ്മലതയും സൂക്ഷിക്കേണ്ടതുണ്ട്. "Our Character is what is we are in the dark" എന്നൊരു ചൊല്ലുണ്ട്. സമൂഹത്തിൽ മാതൃകയായിരിക്കേണ്ടവർ ദർശനമുള്ളവരും ഉയർന്ന ചിന്തകൾ സമഗ്രയിടങ്ങളിലും പങ്കുവെയ്ക്കേണ്ടവരും ആകുന്നുവെന്ന വസ്തുത ഇന്ന് വിസ്മരിക്കപ്പെടുകയോ തമസ്ക്കരിക്കപ്പെടുകയോ ചെയ്യുന്നു. ഈ ദുസ്ഥിതി അതീവ ഗൗരവമുള്ളതും ദുഃഖകരവുമാണ്.

ഭാരതത്തിലും പ്രത്യേകിച്ച് ദൈവത്തിന്റെ സ്വന്തം നാടെന്ന് അഭിമാനിക്കുന്ന നമ്മുടെ കൈരളി നാട്ടിലും സംഭാഷണത്തിലും പ്രവർത്തനങ്ങളിലും അതീവ മാന്യത പുലർത്തിയിരുന്ന നിരവധി മത, രാഷ്ട്രീയ, സാമൂഹിക, സാംസ്കാരിക നായകന്മാർ നമ്മുക്കുണ്ടായിരുന്നുവെന്നതിൽ നമുക്ക് അഭിമാനിക്കാം. എന്നാൽ വർത്തമാനകാല യാഥാർത്ഥ്യങ്ങളിൽ തങ്ങളുടെ വാക്കുകളിലും, കർമ്മപഥങ്ങളിലും ഈ വിധ ഉത്പതിഷ്ണത (Dignity and integrity) സൂക്ഷിക്കാതെ വായിൽ തോന്നുന്നത് വിളിച്ചു പറയുന്ന ചില മന്ത്രിമാരേയും നേതാക്കന്മാരേയും നാം കാണുന്നു. ചിലർ അമാന്യതയുടെ നീചസ്ഥായിയിലെത്തി സ്ത്രീത്വത്തേയും അപരന്റെ സ്വത്വത്തേയും അപമാനിച്ച് രാഷ്ട്രീയ പിൻബലത്തിൽ ഉന്നതസ്ഥാനങ്ങളിൽ തികഞ്ഞ അഹംഭാവത്തോടും അലംഭാവത്തോടും വിരാജിക്കുന്നത് ദേശത്തിന് കളങ്കം ചാർത്തിയിരിക്കുന്നു. കാഴ്ചയുടെ ഈ കാലഘട്ടത്തിൽ (The age of Vision) ചെകുത്താൻ വേദമോതുന്നു. “മാതൃദേവോ ഭവഃ” എന്ന ഉത്തമാദർശത്തിൽ അടിയുറച്ച് ജീവിച്ചിരുന്ന നമ്മുടെ സമൂഹം സ്ത്രീയെ വില്പനചരക്കാക്കി, ഉപഭോഗ വസ്തുവായി തരം താഴ്ത്തിയിരിക്കുന്നു. ഭരിക്കുന്നവരുടെ ഭാഷയിൽപ്പോലും ഇത് പ്രകടമാകുന്നു. ഏത് പ്രതിസന്ധി സമൂഹത്തിലുണ്ടായാലും അത് കൂടുതൽ പ്രതികൂലമായി ബാധിക്കുന്നത് സ്ത്രീകളെയും പിന്നീട് കുട്ടികളെയും ആണ്. മാതാ, പിതാ, ഗുരു, ദൈവം എന്ന ആദർശത്തിൽ അടിസ്ഥാനപ്പെട്ടിരിക്കുന്ന നമ്മുടെ സമൂഹത്തിന് എന്ത് അപജയമാണുണ്ടായത്, അതെങ്ങനെ തിരുത്താമെന്നും ചിന്തിക്കുവാൻ ഇനി അമാന്തിച്ചുകൂടാ. ജനങ്ങളുടെ വോട്ടുവാങ്ങി ഉന്നതസ്ഥാനത്തെത്തിയവർ അധികാര പ്രമത്തതയിൽ കണ്ണു മഞ്ഞളിച്ച് പറയുന്നതോ, പ്രവർത്തിക്കുന്നതോ തങ്ങളായിരിക്കുന്ന സ്ഥാനത്തിന് നിരക്കുന്നതാണോയെന്ന് ചിന്തിക്കാതെ (Dignity of Designation) പ്രതികരിക്കുന്നവരുടെ എണ്ണം ഇന്ന് തുലോം കുറവല്ല. ഹൃദയം നിറഞ്ഞ് കവിയുന്നതല്ലോ വായ് പ്രസ്താവിക്കുന്നുവെന്ന് സാരം. ആയതിനാൽ കവി പാടിയതുപോലെ “മങ്ങിയ കാഴ്ചകൾ കണ്ടു മടുത്തു കണ്ണട വേണം.” നവീന ദർശനങ്ങൾക്കും പുരോഗതിക്കുമായുള്ള ഉൾക്കാഴ്ചയും നേർക്കാഴ്ചയും നാം ആർജ്ജിക്കേണ്ടിയിരിക്കുന്നു. നിയോഗം തിരിച്ചറിഞ്ഞ് പ്രതികരിക്കണം. ഓരോ സ്ഥാനവും ലഭിക്കുമ്പോൾ അത് ദൈവം നല്കുന്നുവെന്ന് തിരിച്ചറിഞ്ഞ് വിനീതരാകണം. അല്പത്തിൽ വിശ്വസ്തനായിരുന്നാൽ ദൈവം നമ്മെ അധികത്തിന് വിചാരകനാക്കും.

വിശുദ്ധ വേദപുസ്തകം പഠിപ്പിക്കുന്നതുപോലെ “ഓരോരുത്തനോടും നിങ്ങൾ എങ്ങനെ ഉത്തരം പറയേണമെന്ന് അറിയേണ്ടതിന് നിങ്ങളുടെ വാക്ക് എപ്പോഴും കൃപയോടുകൂടിയതും ഉപ്പിനാൽ രുചി വരുത്തിയത് ആയിരിക്കട്ടെ (കൊലോ:4–6). നാം സംവദിക്കുമ്പോൾ പറയുന്നവനും കേൾക്കുന്നവനും ക്രിയാത്മകമായ ഊർജ്ജം (Positive energy) പകരുവാൻ കഴിയണം. പ്രത്യുത ഹീനകർമ്മം ചെയ്യുന്നതും നീചവാക്കുകൾ ഉച്ചരിക്കുന്നതും പൈശാചികവും അസാന്മാർഗ്ഗികവുമാണെന്നു തിരിച്ചറിവുണ്ടാകണം. ഇത് എല്ലാ മത, രാഷ്ട്രീയ സാമൂഹിക, സാംസ്കാരിക നായകന്മാർക്കും ഉണ്ടാകട്ടെ എന്ന് ആശിക്കുന്നു, പ്രാർത്ഥിക്കുന്നു.

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത**






# ശതാബ്ദി നിറവിൽ

**നൂറാം ജന്മദിനം ആഘോഷിക്കുന്ന അഭി. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്തായുമായി മർത്തമറിയം സമാജം കേന്ദ്ര വൈസ് പ്രസിഡന്റ് ഫാ. മാത്യു വർഗീസ് നടത്തിയ അഭിമുഖം**

**?** *100 വയസ്സ് പൂർത്തീകരിച്ച് ഒരു നൂറ്റാണ്ടിലേക്ക് പ്രവേശിക്കുകയാണല്ലോ. ചില ചോദ്യങ്ങൾ ചോദിച്ചുകൊള്ളട്ടെ. തിരുമേനിയുടെ മുഖമുദ്ര എന്നത് നർമ്മമാണ്. ഈ നർമ്മം പങ്കുവയ്ക്കുന്ന അവസരത്തിൽ തിരുമേനിക്ക് വേദനയുണ്ടാകുന്ന ഏതെങ്കിലും സന്ദർഭം ഉണ്ടായിട്ടുണ്ടോ.*

വേദനയുള്ള അനുഭവം ഉണ്ടാകാതെ ഇരിക്കുമോ. എന്നാൽ ഓർക്കത്തക്ക വേദന ഒന്നും ഉണ്ടായിട്ടില്ല. എന്നു വെച്ചാൽ മനുഷ്യർ എന്നെ സ്നേഹിക്കുന്നതിനാൽ ഞാൻ അവരെ കളിയാക്കുന്നതും അതിൽ നിന്നും അവരുടെ നന്മ മാത്രമാണ് ഉദ്ദേശിക്കുന്നത്.

**?** *100 വർഷം പൂർത്തീകരിച്ച തിരുമേനി ഒരു നൂറ്റാണ്ടുകാലത്തെ ആത്മീയ ജീവിതവും ഭൗതീക ജീവിതവും, ഈ സാഹചര്യങ്ങളെ എങ്ങനെ തിരുമേനി വിലയിരുത്തുന്നു. തിരുമേനിക്ക് 100 വർഷത്തെ ഒരുപാട് അനുഭവങ്ങൾ ഉണ്ടായിട്ടുണ്ടാവാം.*

അതിന്റെ ഒരു കാര്യമുണ്ട്, നമ്മൾ ജനിച്ച് വളർന്ന സംസ്കാരം, അത് നമുക്ക് വളരെ ബഹുമാനമുണ്ട്. ഞാൻ ജനിക്കുമ്പോൾ ഒരു വല്യപ്പൻ എത്ര വലിയ കുടുംബാംഗമായിരുന്നാലും ഒറ്റമുണ്ട് മാത്രമാണ് ധരിച്ചിരുന്നത്. ഞങ്ങളുടെ പള്ളിയിൽ ഷർട്ട് ഇട്ടോണ്ടു വരുന്ന ഒരാളേ ഉണ്ടായിരുന്നുള്ളൂ. ഇന്ന് അതൊക്കെ മാറി., വേഷവിധാനങ്ങൾ ഏറെയായി. ഇന്ന് ഒരു കല്യാണത്തിന് വരുന്നവർ എന്തെല്ലാംവിധ വേഷവിധാനങ്ങളാണ് ധരിക്കുന്നത്. ഞാനൊരിക്കൽ ഒരു പള്ളിയിൽ വിവാഹകൂദാശ നടത്തുവാൻ പോയി. അവിടെ മണവാട്ടിയുടെ ഗൗണിന്റെ മറ്റേയറ്റം പള്ളിയുടെ മുക്കാൽ ഭാഗത്തോളം കിടക്കുന്നു. വികാരിയച്ചൻ വിവാഹ രജിസ്റ്ററിൽ ഒപ്പു വയ്ക്കുവാനായി മണവാട്ടിയെ ക്ഷണിച്ചപ്പോൾ അവൾക്ക് മുമ്പോട്ട് വരുവാൻ കഴിയുന്നില്ല. പള്ളിയുടെ മുക്കാൽ ഭാഗം കിടക്കുന്ന തുണിയിൽ ചവിട്ടി പുറകിൽ രണ്ട് സ്ത്രീകൾ വർത്തമാനം പറഞ്ഞുകൊണ്ട് നിൽക്കുകയായിരുന്നു. ഇതാണ് പലടത്തെയും അവസ്ഥ.

**?** *സ്ത്രീകളുടെ നേരെ ഒരുപാടു അക്രമങ്ങൾ വർദ്ധിച്ചു വരുന്നു. അത് സമൂഹത്തിന്റെ പക്വതയില്ലായ്മയാണോ, അതോ സ്ത്രീകളുടെ വേഷവിധാനങ്ങളോ മറ്റ് കാര്യങ്ങളാണോ, തിരുമേനിയുടെ അഭിപ്രായമെന്ത്.*

അതിപ്പോൾ ചോദിച്ചാൽ പറയത്തക്ക അറിവ് എനിക്കില്ല. എന്നു വെച്ചാൽ അവർക്ക് ഒരു ദോഷമുണ്ട്, പണ്ട് സ്ത്രികൾ Quiet ആയിരുന്നു. അവർക്ക് സമാനമായ സ്ത്രീകൾ ഇപ്പോൾ ഇല്ല. ഇപ്പോഴത്തെ സ്ത്രീകൾ അതിൽ നിന്നും വ്യത്യസ്തരാണ്. ഇപ്പോഴത്തെ സ്ത്രീകൾ പണ്ടത്തെ സ്ത്രീകളെക്കാൾ വളരെ Violent ആണ്. അവർ മറ്റുള്ളവർക്ക് ബഹുമാനം കൊടുക്കുന്നുമില്ല.

**?** *നമ്മുടെ രാജ്യത്ത് മോശകരമായ വേഷം ഇടുന്നവർ ഉണ്ടല്ലോ.*

അതു ഞാൻ സമ്മതിച്ചു. പണ്ടത്തെ സ്ത്രീകൾ നാണം മറയ്ക്കാനാണ് വസ്ത്രം ധരിച്ചിരുന്നത്. ഇപ്പോൾ നാണം മറയ്ക്കുന്നതല്ല അതിന്റെ ഉദ്ദേശം, പണ്ട് അതായിരുന്നു. ഇന്ന് മറ്റു മനുഷ്യരെ ആകർഷിക്കുവാനും അവരുടെ ഉള്ളിൽ ജഢീക വികാരങ്ങൾ ഉളവാക്കുവാനും അവർ വേഷം ധരിക്കുന്നു. ഇന്ന് ചില സ്ത്രീകൾ മനപ്പൂർവ്വം തന്നെ ഇപ്രകാരം ചെയ്യുന്നു.

**?** *ഇപ്പോൾ New generation spirituality അതായത് ഇന്നത്തെ യുവതലമുറ പലരും പള്ളിയിൽ നിന്ന് അകന്നു പോകുന്നു അവരുടെ spirituality യെകുറിച്ച്, അല്ലെങ്കിൽ അവർക്ക് ഒരു ബോധവൽക്കരണം നടത്തേണ്ടതിനെ കുറിച്ച് തിരുമേനിയുടെ അഭിപ്രായമെന്ത്?*



ഇന്നത്തെ തലമുറ, അവർ നമ്മളെ വകവയ്ക്കുന്നില്ല. അവർ വക വയ്ക്കുന്നത് പണക്കാരുടെ സംസ്കാരത്തെയാണ്. അവരുടെ രീതിയാണ് അവർക്കേറെയിഷ്ടം. അതാണ് അവർക്ക് വേണ്ടതും.

**?** *മൂന്നാറിൽ ഒരു കടന്നു കയറ്റം ഒരു കുരിശു യുദ്ധം നടന്നു. തിരുമേനിയുടെ വീക്ഷണത്തിൽ അതിനെ ന്യായീകരിക്കുന്നുവോ അതോ, അതിനോടു തിരുമേനിയുടെ പ്രതികരണമെന്താണ്.*

അത്... എന്തിനാ യുദ്ധം എന്ന് എനിക്കറിയില്ല, കുരിശ് ആർക്കും ഒരു ദോഷവും ചെയ്തിട്ടില്ല. കുരിശ് എടുത്തു കളഞ്ഞു, പൊളിച്ചു കളഞ്ഞു, ആ കുരിശിനോട് അവർക്കുണ്ടായ പിണക്കത്തിന്റെ കാര്യമെന്താണ്? നമ്മുടെ വഴിയരികിലൊക്കെ പള്ളികളുടെ കുരിശടികൾ ഉണ്ട്. അതിനോടൊന്നും പിണങ്ങിയിട്ടുമില്ല, ഒന്നും ചെയ്തിട്ടുമില്ല. വഴിയരികിൽ നമ്മളാരും അതിനോട് പിണങ്ങാൻ പോയിട്ടുമില്ല. അതിനൊന്നും നമ്മൾ ആരോടും പിണങ്ങിയിട്ടുമില്ല. ഇപ്പോൾ നടക്കുന്നതിന്റെ കാരണം എന്തെന്ന് എനിക്കറിയില്ല.

**?** *ഇപ്പോൾ ഞാൻ ഇന്ന് ഇങ്ങോട്ടു വന്നപ്പോൾ വായിച്ചു. കുരിശു വയ്ക്കുന്നതു കൊള്ളാം പക്ഷേ, 10 കൽപ്പനയിൽ ഒന്നു മറക്കരുത് അന്യന്റെ മുതൽ ആഗ്രഹിക്കരുത്, അല്ലെങ്കിൽ അന്യന്റെ വസ്തു ആഗ്രഹിക്കരുത് അതാണോ തിരുമേനി ഉദ്ദേശിക്കുന്നത്.*

അതു ശരിയല്ല. വല്ലവന്റെയും പുരയിടത്തിൽ നമ്മൾ കുരിശു കൊണ്ടുവയ്ക്കുന്നത് ശരിയല്ല. എന്നാൽ, എന്റെ പുരിയിടത്തിൽ ഞാൻ കുരിശു വയ്ക്കുന്നത് അന്യനെ തടയാനുമാകരുത്.

**?** *തിരുമേനി ഞാൻ വായിച്ചതാണ് അതായത് തിരുമേനി പ്രസംഗിച്ചു കൊണ്ടിരിക്കുന്ന സമയത്ത് പ്രസംഗം കേട്ടുകൊണ്ടിരുന്ന ഒരാൾ പറഞ്ഞു. ആ പ്രസംഗിക്കുന്ന തിരുമേനി എന്റെ സ്നേഹിതനാണ് എന്നു പറഞ്ഞു ആ ആൾ എന്ന് പറയുന്നത് ഭിക്ഷയാചിക്കുന്ന ഒരു മനുഷ്യൻ ആണ് തിരുമേനിയുമായിട്ടു ഒരു അഭേദ്യമായ ബന്ധമുണ്ട്. ഇന്നത്തെ നമ്മുടെ spirituality അഥവാ ആദ്ധ്യാത്മീകത എന്നു പറയുന്നത് വർഗ്ഗ വർണ്ണ വിവേചനം കൂടാതെ എല്ലാവരേയും സ്നേഹിക്കുക എന്നുള്ളതായിരിക്കണം. സ്നേഹത്തിൽ അധിഷ്ഠിതമായ ഈ മതമാണ് തിരുമേനിയെ ആ നാൾ അത്രയും പിടിച്ചു നിർത്തിയത്. സ്നേഹത്തിൽ അധിഷ്ഠിതമായ ഈ പ്രവർത്തനമാണ് മർത്തോമ്മ മെത്രാപ്പോലീത്താ എന്ന പദവിയെക്കാൾ മറ്റുള്ളവരാൽ തിരുമേനിക്ക് ലഭിച്ച അംഗീകാരം എന്നു ഞാൻ പറഞ്ഞാൽ തിരുമേനി അതിനോട് എങ്ങനെ പ്രതികരിക്കും.*

ഞാൻ പറയും. നിങ്ങൾ പറയുന്നിടത്തോളം സ്നേഹം എനിക്കില്ലെങ്കിലും എല്ലാവരേയും സ്നേഹിക്കുവാനാണ് എനിക്ക് താൽപര്യം. ഞാൻ കോട്ടയത്ത് ആയിരുന്നപ്പോൾ എല്ലാ 1-ാം തീയതിയും 2-ാം തീയതിയും ധർമ്മക്കാർ എന്റെ അടുക്കൽ വരും. അവർക്കെല്ലാം ഒന്നും രണ്ടും മൂന്നും രൂപ വീതം കൊടുക്കും. ഒരു പ്രാവശ്യം അച്ചൻ പറഞ്ഞ ധർമ്മക്കാരൻ (സ്നേഹിതൻ) വന്നപ്പോൾ ഞാൻ ഒരാളുമായി സംസാരിച്ചു കൊണ്ടിരിക്കുകയായിരുന്നു. വീട്ടിൽ ഉണ്ടായിരുന്ന ആളിനോട് ആ ധർമ്മക്കാരന് ഒരു രൂപ കൊടുക്കുവാൻ പറഞ്ഞു. എങ്കിലും അയാളിൽ നിന്ന് ആ ധർമ്മക്കാരൻ രൂപ വാങ്ങിയില്ല. ഞാൻ തിരുമേനിയിൽ നിന്നും വാങ്ങിക്കൊള്ളാം എന്നു പറഞ്ഞു. കുറച്ച് കഴിഞ്ഞ് ഞാൻ ആ ധർമ്മക്കാരന്റെ അടുക്കൽ ചെന്ന് രൂപ കൊടുത്തിട്ട്, ഞങ്ങളിൽ ആരു തന്നാലും നിങ്ങൾക്ക് ധർമ്മം കിട്ടിയാൽ പോരായിരുന്നോ എന്നു ഞാൻ ചോദിച്ചപ്പോൾ എനിക്കു തിരുമേനിയോടു സംസാരിക്കണം, കാരണം ഞാൻ അയാളെ സ്നേഹിക്കുകയും അയാൾ എന്നെ സ്നേഹിക്കുകയും ചെയ്യുന്നു. അയാൾക്ക് ഒരു മണിക്കൂർ ഇരിക്കേണ്ടി വന്നു. ആ ഒരു മണിക്കൂർ അയാൾക്ക് നഷ്ടമായത് നാലോ അഞ്ചോ രൂപയാണ്. അയാൾ എന്നോട് സംസാരിക്കുന്നതിനു വേണ്ടിയാണ് ഈ രൂപ നഷ്ടപ്പെടുത്തിയത്. എനിക്ക് വലിയ ബഹുമാനമായില്ലേ. സാമ്പത്തിക നഷ്ടം എന്നുള്ളതിനേക്കാൾ വലിയ നേട്ടമാണ് തിരുമേനിയോട് സംസാരിച്ചപ്പോൾ അയാൾക്കു കിട്ടിയത് അതാണ് ദൈവ സ്നേഹം.

ഇറങ്ങുമ്പോൾ നിങ്ങളുടെ അത്താനാസിയോസ് തിരുമേനി എന്റെ വലിയ സ്നേഹിതനാണെന്നും, എത്രയും വേഗം സുഖം പ്രാപിക്കുന്നതിനായി പ്രാർത്ഥിക്കുന്നുവെന്ന് അത്താനാസിയോസ് തിരുമേനിയോട് പറയണമെന്നും കൽപ്പിച്ചു.

ഭദ്രാസനത്തിന്റെയും, അഖില മലങ്കര മർത്തമറിയ സമാജത്തിന്റെയും പ്രാർത്ഥനാപൂർവ്വമായ ജന്മദിന ആശംസകളും ഉപഹാരവും സമർപ്പിച്ച് കൃതാർത്ഥതയോടെ മടങ്ങി.



"നിൻ വായ് ധൂപത്തിൻ കലശം
നിന്നധരം ധൂപം ഹൃദ്യം
ദൈവത്തെ പ്രീണിപ്പിക്കും
നാവോ ശുശ്രൂഷക്കാരൻ"
(തിങ്കൾ – സൂത്താറാ നമസ്ക്കാരം)

# ബന്ധങ്ങൾ

**ആരാധനാ വിജ്ഞാനീയം**

**ഫാ. സഖറിയ പനയ്ക്കാമറ്റം**

'നിന്റെ വായ് ധൂപകലശത്തിന് പകരവും നിന്റെ അധരങ്ങൾ സുഗന്ധധൂപത്തിന് പകരവും ആയിരിക്കട്ടെ. നിന്റെ നാവ് ദൈവത്തെ നിരപ്പാക്കുന്ന ശുശ്രൂഷക്കാരനും ആയിരിക്കട്ടെ.'

വിശുദ്ധ വചനം ബന്ധങ്ങൾക്ക് വളരെ മൂല്യം കല്പിക്കുന്നുണ്ട്. വംശാവലിപ്പട്ടിക, സുവിശേഷങ്ങളിൽ രണ്ടു രീതിയിൽ കാണുന്നുണ്ട്. പൂർണ്ണ മനുഷ്യത്വത്തോടു കൂടിയ ക്രിസ്തുവിന്റെ മനുഷ്യാവതാരം വംശാവലിയോടു ചേർത്താണ് ലോകചരിത്രവും ആയി ബന്ധപ്പെടുത്തുന്നത്. അനാദിയായ ദൈവത്തിൽ മനുഷ്യചരിത്രം ആരംഭിക്കുന്നു. അമ്മയുടെ ഉദരത്തിൽ ഉരുവാകുന്നതിന് മുമ്പ് ഓരോ ജീവിതത്തെയും ദൈവം കണ്ടുകഴിഞ്ഞു എന്ന് വചനം നമ്മെ ഓർപ്പിക്കുന്നു. വിശ്വാസം മൂലം നീതീകരണം പ്രാപിച്ച അബ്രഹാമിന്റെ ജീവിതം വിശ്വാസികളുടെ പ്രതീകമായി നിലകൊള്ളുന്നു. ഉല്പത്തി പുസ്തകം അവസാനിക്കുന്നത് ക്രിസ്തുവിന്റെ ഒരു പ്രതീകമായി പഴയനിയമത്തിൽ കാണുന്ന യൗസേഫിന്റെ മരണം അടിമത്ത നാട്ടിൽ വെച്ച് സംഭവിച്ചത് വിവരിച്ചു കൊണ്ടാണ്. "അടിമത്ത നാട്ടിൽ നിന്നും നിങ്ങൾക്ക് ദൈവം വിടുതൽ നൽകി പോകുമ്പോൾ ദൈവം നിങ്ങളെ അനുഗ്രഹിക്കുവാൻ തക്കവണ്ണം എന്റെ അസ്ഥികളെ കൂടി നിങ്ങൾ എടുത്തുകൊള്ളണം" എന്ന് മരണത്തിന് മുമ്പുള്ള ആഗ്രഹമായി യൗസേഫ് സഹോദരന്മാരെ ഓർപ്പിക്കുന്നുണ്ട്. കാരണം ദൈവകൃപയിൽ അടിസ്ഥാനപ്പെട്ട ബന്ധങ്ങൾ അദൃശ്യ ലോകത്തിൽ ആയിരിക്കുന്ന ആത്മാക്കളോടും ചേർന്ന് വസിക്കുകയാണ്.

"ബാബേൽ നദിയുടെ തീരത്ത് ഞങ്ങൾ ഇരുന്നു സീയോനെ ഓർത്തപ്പോൾ ഞങ്ങൾ കരഞ്ഞു." (സങ്കീ. 137 :1) എന്ന് സങ്കീർത്തനത്തിൽ കാണുന്നത് കേവലം ഒരു സ്ഥലത്തോടുള്ള അടുപ്പം മാത്രമല്ല പരസ്പരം സഹായഹസ്തങ്ങൾ നീട്ടി ആത്മീയ ബലംധരിച്ച് അന്യോന്യം കടപ്പാടുള്ള ജീവിതത്തിന്റെ ഓർമ്മ കൂടിയാണത്.

**ബന്ധങ്ങൾ ക്രിസ്തുവിലൂടെ ആഴമാകുന്നു.**

ക്രിസ്തു ശരീര പ്രകാരം ആർക്കും ജന്മം കൊടുത്തിട്ടില്ലാത്തതിനാൽ ദീർഘമായ ഒരു വംശാവലിപ്പട്ടികയ്ക്ക് വിരാമം ഉണ്ടായി. അബ്രഹാം ഇസഹാക്കിനും, ഇസഹാക്ക് യാക്കോബിനും എന്ന തലമുറകളെ എടുത്തു പറയുന്ന രീതിയ്ക്ക് ക്രിസ്തുവിനോടു കൂടി വ്യതിയാനം സംഭവിച്ചു. പുതിയ നിയമത്തിൽ ഒരു സഹോദരനെയോ, സഹോദരിയെയോ, മക്കളെയോ ലഭിക്കുവാൻ ഒരു ഭവനത്തിലെ ജന്മം ആവശ്യമാകുന്നില്ല. സന്യാസ സമൂഹത്തിൽ അവിവാഹിതരായിട്ടുള്ളവരെങ്കിലും, പരസ്പരം സഹോദരന്മാരെപ്പോലെ സഹായിക്കുവാനും, കരുതുവാനും അവർ ധരിച്ചിരിക്കുന്ന വേഷം മാത്രം മതിയാകും. ഒരു പക്ഷേ ജീവിതത്തിൽ ആദ്യം കണ്ടുമുട്ടുന്നവരായിരിക്കാം – വ്യത്യസ്ഥ രാജ്യങ്ങളിൽ ജനിച്ചിട്ടുള്ളവരുമായിരിക്കാം.

ജന്മസ്ഥലം വിട്ട് വിദൂരതയിൽ കഴിയേണ്ടി വരുന്ന കുടുംബങ്ങൾ ക്രിസ്തുവിനെ കേന്ദ്രമാക്കി

യുള്ള ശുശ്രൂഷകളുമായി വർഷങ്ങൾ ഒത്ത് ചേർന്ന് പ്രവർത്തിക്കുമ്പോൾ രക്തബന്ധത്തിൽപ്പെട്ട കുടുംബാംഗങ്ങളെക്കാളും പരസ്പരം കരുതുന്നവരും, സ്നേഹിതരുമായിത്തീരുന്നു. മരണം വരെ, പരസ്പരം സ്നേഹവും ആദരവും നിലനിർത്തുകയും ചെയ്യുന്നു. വളരെ നഷ്ടങ്ങൾ സഹിച്ചും കൈത്താങ്ങൽ നൽകേണ്ടതായ അവസരങ്ങളിൽ പരിഭവം ഇല്ലാതെ തികഞ്ഞ സന്തോഷത്തോടെ അവ നിവൃത്തിക്കുകയും ചെയ്യുന്നത് സ്വാഭാവികമാണ്. കണ്ണ് നനഞ്ഞും കരംകൂപ്പിയും അങ്ങിനെയുള്ള ബന്ധങ്ങൾ കൂടുതൽ ദൃഢകരമാകുകയുമാണ്.

**അറിയുകയും ആദരിക്കുകയും ചെയ്തിരുന്ന ഭൂതകാലം**

ഒരു സഭയിലെ വൈദിക ഗണത്തിലുള്ളവർ എല്ലാവരും തന്നെ പേരും വീട്ടുപേരും സഹിതം പരസ്പരം അറിയുകയും ആദരിക്കുകയും ചെയ്തിരുന്ന ഒരു ഭൂതകാലം എല്ലാ എപ്പിസ്കോപ്പൽ സഭകൾക്കും ഉണ്ടായിരുന്നു. കുടുംബ ബന്ധങ്ങൾ തെറ്റാതെ പറഞ്ഞുതരുവാൻ കഴിവുണ്ടായിരുന്നവർ മേലദ്ധ്യക്ഷന്മാരുടെ ഗണത്തിലും വൈദിക ഗണത്തിലും ഏറെയുണ്ടായിരുന്നു ആ കാലഘട്ടത്തിൽ. ഒരു വൈദികനെ മറ്റൊരു വൈദികൻ കാണുമ്പോൾ ഒരു പ്രത്യേക ആത്മീയാനുഭൂതിയും സന്തോഷവും അനുഭവിച്ചിരുന്നു. എന്നാൽ കാലഘട്ടം ഇന്ന് അതിനൊക്കെയും വ്യത്യാസം വരുത്തി. പലപ്പോഴും ഒന്ന് പരിചയപ്പെടുവാനോ, അല്പമെങ്കിലും സംസാരിക്കുവാനോ ഉള്ളതായ സാവകാശം പോലും ആർക്കും ലഭിക്കുന്നില്ല. എല്ലാവരും തിരക്കിലാണ്. സൗകര്യം വർദ്ധിക്കുന്നതിന് അനുസരിച്ച് സ്വാർത്ഥതയും ഏറിവരുന്നു. തനിക്ക് മുഖാമുഖമായി കടന്നുവരുന്നയാൾ നേരിടേണ്ടതായ ശത്രുവാണെന്ന വീക്ഷണവും പലപ്പോഴും സംജാതമാകുന്നു. എന്തിനേറെ, സ്വസ്ഥമായി പ്രാർത്ഥിക്കുവാൻ പോലും സമയം കണ്ടെത്തുന്നവർ വിരളം.

മനുഷ്യാവതാര രഹസ്യങ്ങളോട് പങ്കാളിത്തം ലഭ്യമാകേണ്ടതായ വി.കൂദാശാനുഷ്ഠാനങ്ങളിലും ലോകവും ആഢംബരങ്ങളും ഏറിവന്ന് ആത്മീയ ചൈതന്യം നഷ്ടമാക്കിക്കൊണ്ടിരിക്കുന്നു. പള്ളിപ്പെരുന്നാളുകളോ, വി.കൂദാശയോ ആയിക്കൊള്ളട്ടെ, ബന്ധപ്പെട്ട് നേതൃത്വം വഹിക്കുന്നവർക്ക് വേണ്ടത് ഏറ്റവും ലാഭകരമായ 'കമ്മീഷൻ'! മരണാനന്തര ശുശ്രൂഷയ്ക്ക് പോലും ആ കാര്യത്തിൽ ഇളവില്ല.

**'ലോകം' - ആൾക്കൂട്ടത്തിന്റെ പര്യായം**

യേശുക്രിസ്തു ഒഴികെ എന്തിനെയും കേന്ദ്രബിന്ദുവാക്കി ജീവിക്കുന്ന ഒരു സമൂഹത്തെ മനസ്സിൽ കണ്ടുകൊണ്ടാണ് നാലാം സുവിശേഷം രചിച്ച യോഹന്നാൻ ശ്ലീഹാ 'ലോകം' എന്ന പദം വിനിയോഗിച്ചത്. വെളിച്ചത്തേക്കാൾ എല്ലാവരും ഇരുളിനെ സ്നേഹിക്കുന്നു. (വി.യോഹ 3:19). സമൂഹത്തിന്റെ ആരവങ്ങൾക്കിടയിൽ നഷ്ടപ്പെടുന്നത് സുകൃതങ്ങളുടെയും കരുണയുടേയും അനുഭവങ്ങൾ ആണ്. പേപ്പട്ടിയുടെ കടിയേറ്റ് ഗുരുതരമായ അവസ്ഥയിൽ കഴിയുന്ന രോഗി - രോഗം അല്പം ശമിച്ചപ്പോൾ പേപ്പറും പേനായും ആവശ്യപ്പെട്ടു. പേപ്പറും പേനയും നൽകിയ ശേഷം എല്ലാവരും ഉറ്റുനോക്കിക്കൊണ്ടിരുന്നു. കുറേ പേരുകൾ മാത്രം എഴുതി ! ഇനിയും 'പേ' ഇളകിയാൽ കടിക്കുവാൻ ഉദ്ദേശിക്കുന്നവരുടെ ലിസ്റ്റ് തയ്യാറാക്കുകയായിരുന്നു രോഗി.

"യോനായുടെ പുത്രനായ ശിമവോനെ നീ ഇവരിൽ അധികമായി എന്നെ സ്നേഹിക്കുന്നുവോ?" "ഉവ്വ്, കർത്താവെ നീ സകലതും അറിയുന്നുവല്ലോ" എന്ന് മൂന്നാംപ്രാവശ്യം പത്രോസ് ശ്ലീഹായുടെ ഉത്തരം. ആ ചോദ്യം പത്രോസ് ശ്ലീഹായുടെ ജീവിതം ക്രമപ്പെടുത്തി. സ്നേഹിക്കുന്ന ഹൃദയവും, അതിനോട് ചേർന്ന് നല്ല ബന്ധങ്ങളും നിലനിർത്തുവാൻ ആഗ്രഹിക്കുന്നവർക്ക് മാത്രമെ എന്തെങ്കിലും നന്മ ലോകത്തിന് പ്രദാനം ചെയ്യുവാൻ സാധിക്കുകയുള്ളൂ. പ്രയോജന രഹിതമായ യാതൊന്നിനും ലോകത്തിൽ നിലനിൽപ്പിന് അർഹതയില്ല.

**ബന്ധങ്ങൾ നിലനിർത്തുന്ന ഭരണഘടന**

സീനായ് മലയിൽ മോശ മുഖാന്തിരം ലഭ്യമായ പത്ത് കല്പനകൾ ദൈവത്തോടും മനുഷ്യരോടും ഉള്ള ബന്ധങ്ങളുടെ അടിസ്ഥാനങ്ങളാണ്. ദൈവകല്പനകളെ മാനിച്ചും പാലിച്ചും ജീവിതത്തിന്റെ കെട്ടുപണി ചെയ്യുവാൻ ആയി നൽകപ്പെട്ടിരിക്കുന്നു. 'മനുഷ്യർ നിങ്ങൾക്ക് ചെയ്യേണം എന്ന് നിങ്ങൾ ആഗ്രഹിക്കുന്നതൊക്കെയും നിങ്ങൾ അവർക്കും ചെയ്യുവിൻ' (വി.മത്തായി 7:12). എന്നതിൽ ഗിരിപ്രഭാഷണം മുഴുവൻ അടങ്ങിയിരിക്കുന്നു. ഭാരതത്തിന്റെ ഭരണഘടന തയ്യാർ ചെയ്ത നേതാക്കന്മാർ ഭൂരിഭാഗവും ദൈവവിശ്വാസികളും രാജ്യങ്ങൾ, മതങ്ങൾ, വിശ്വാസങ്ങൾ, വ്യക്തികൾ ആദിയായവയോട് ചേർന്ന് ആദ്ധ്യാത്മികത മുൻനിർത്തി സ്വാതന്ത്ര്യത്തോടെ ജീവിക്കുവാൻ തക്കവണ്ണം അതിനെ രൂപപ്പെടുത്തിയിട്ടുള്ളതും ആണ്. വിവിധ ക്രൈസ്തവ സമൂഹത്തിലെ നിയമങ്ങളും, വിവിധ മതങ്ങളിലെ ആചാരാനുഷ്ഠാനങ്ങളും നിരീശ്വരന്മാർക്ക് പോലും മാറ്റമില്ലാത്ത മനുഷ്യധർമ്മത്തിനായി ഉണ്ടാക്കപ്പെട്ടിട്ടുള്ളവയാണ്.

മുടിയനായ പുത്രന്റെ ഉപമയിൽ കാണുന്ന പിതാവിനെക്കാൾ സ്നേഹമുള്ള ഒരു പിതാവിനെയോ, നല്ല ശമര്യക്കാരന്റെ കഥയിലെ ശമര്യാക്കാരനെക്കാൾ മനസ്സലിവുള്ള ഒരു മനുഷ്യനെയോ കാണിച്ചു തരുന്ന മറ്റൊരു പുസ്തകമോ, നിയമമോ ലോകത്തിൽ ഒരിടത്തും ഇല്ലതന്നെ!

ഡോ. എം. കുര്യാക്കോസ്, പുല്ലുവഴി

# ക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണം

യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം വഴിയായുള്ള രക്ഷാകരദൗത്യത്തിലെ ഏറ്റവും പ്രധാനപ്പെട്ട രംഗത്തിന്റെ വിജയകരമായ പര്യവസാനമാണ് കർത്താവിന്റെ സ്വർഗ്ഗാരോഹണം. മനുഷ്യരായ നമുക്കും നമ്മുടെ രക്ഷയ്ക്കും വേണ്ടി സ്വർഗ്ഗത്തിൽ നിന്നിറങ്ങിയവനായ ദൈവപുത്രൻ ജഡത്തിൽ കഷ്ടതയനുഭവിച്ചു മരിച്ചു അടക്കപ്പെട്ടു. തിരുമനസ്സായ പ്രകാരം മൂന്നാംദിവസം ഉയർത്തെഴുന്നേറ്റു. നാല്പതു ദിവസം തികഞ്ഞപ്പോൾ താൻ സ്വർഗ്ഗത്തിലേക്ക് കരേറി. തന്റെ പിതാവിന്റെ വലതുഭാഗത്ത് ഇരുന്നു. ഇതോടെ മുപ്പത്തിമൂന്നര വർഷം മാത്രം നീണ്ടുനിന്ന മനുഷ്യാവതാര ചരിത്രത്തിന്റെ ഈ ഭൂമിയിൽ അരങ്ങേറിയ ഭൗതിക രംഗങ്ങൾക്ക് തിരശ്ശീല വീണു.

സകലത്തേയും ജീവിപ്പിക്കുന്ന കർത്താവും പിതാവിൽ നിന്ന് പുറപ്പെട്ട് പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെടുന്നവനും സ്തുതിക്കപ്പെടുന്നവനും നിബിയന്മാരും ശ്ലീഹന്മാരും മുഖാന്തിരം സംസാരിച്ചവനുമായി ജീവനും വിശുദ്ധിയുമുള്ള ഏക പരിശുദ്ധ റൂഹാ എന്ന ആശ്വാസപ്രദനെ വാഗ്ദത്തം ചെയ്ത പ്രകാരം തന്നെ പെന്തക്കൊസ്തു ദിവസത്തിൽക്രിസ്തു ഭൂമിയിലേക്ക് അയച്ചുകൊടുത്തു. താൻ വലിയ മഹത്വത്തോടെ ഇനിയും വരുന്ന നാൾവരെ രക്ഷാകരമായ സുവിശേഷവ്യാപാരങ്ങൾ ഭൂമിയിൽ അനുസ്യൂതം തുടരുവാൻ പരിശുദ്ധാത്മാവ് കാര്യസ്ഥനായി സഭയിൽ നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

യേശു പാപത്തിൻമേലും മരണത്തിന്മേലും ഈ ലോകത്തിന്മേലും സർവാധിപത്യം നേടി വിജയശ്രീലാളിതനായി രാജ്യം പിതാവിനു കാഴ്ചവയ്ക്കുന്ന മഹനീയ മുഹൂർത്തത്തിന്റെ നാന്ദി കൂടിയാണ് സ്വർഗ്ഗാരോഹണം. പിന്നെ അവസാനം അവൻ എല്ലാ വാഴ്ചയ്ക്കും ശക്തിക്കും അധികാരത്തിനും നീക്കം വരുത്തിയിട്ട് രാജ്യം പിതാവായ ദൈവത്തെ ഏൽപ്പിക്കും. അവൻ സകല ശത്രുക്കളേയും കാൽക്കീഴാക്കുവോളം വാഴേണ്ടതാകുന്നു. ഒടുക്കത്തെ ശത്രുവായിട്ട് മരണം നീങ്ങിപ്പോകും. സകലത്തേയും അവന്റെ കാൽക്കീഴാക്കിയിരിക്കുന്നു എന്നുണ്ടല്ലോ. (1 കൊരി. 15:24-27) ക്രിസ്തു സാധിച്ച



വിജയത്തിൽ പങ്കുചേർന്ന് നമ്മുടെ ആത്മശരീരങ്ങളോടെ ക്രിസ്തു പോയപോലെ തന്നെ വീണ്ടും വരും എന്ന സദ്‌വാർത്ത (അപ്ര. 1:11)

സ്വർഗ്ഗാരോഹണം ഒരു കാഴ്ചസമർപ്പണം കൂടിയായിരുന്നു. മുമ്പ് പറഞ്ഞതുപോലെ പിതാവാം ദൈവത്തിന്റെ മുമ്പാകെ യേശു തന്റെ മനുഷ്യാവതാരവിജയം കാഴ്ചയായി സമർപ്പിക്കുന്ന ദിവ്യ മുഹൂർത്തം തന്നെയാണ് സ്വർഗ്ഗാരോഹണം. മരണത്തെയും സാത്താനെയും അവൻ പരാജയപ്പെടുത്തി കല്ലറയുടെ ബന്ധനങ്ങൾ അഴിച്ചു മനുഷ്യാവതാര ലക്ഷ്യങ്ങൾ പൂർത്തിയാക്കിയശേഷം തന്നെത്തന്നെ ദൈവസന്നിധിയിൽ യേശു സമർപ്പിക്കുന്നു. **തിരുജനനത്തിന്റെ നാല്പതാം പക്കമാണല്ലോ യേശുവിന്റെ മാതാപിതാക്കൾ പൈതലിനേയും കൊണ്ട് യെരുശലേം ദൈവാലയത്തിൽ ആചാരപ്രകാരം കാഴ്ചയർപ്പിക്കുവാനും യാഗം കഴിക്കുവാനുമായി പോയത്. (ജനനതിരുന്നാളിന്റെ നാല്പതാം ദിവസമാണ് മായൽത്തോ) അതുപോലെ പുനരുത്ഥാനത്തിന്റെ നാല്പതാംനാൾ അവൻ സ്വർഗ്ഗീയ പിതാവിന്റെ ഭവനത്തിലെത്തിച്ചേർന്ന് സ്വയം സമർപ്പിക്കുന്നു.**

ഞാൻ പോകുന്നത് നിങ്ങൾക്ക് പ്രയോജനം. ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരികയില്ല. ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയക്കും. എന്ന കർത്താവിന്റെ ഉറപ്പ് (യോഹ. 16:7) ശിഷ്യർക്ക് കൊടുത്ത വാഗ്ദാനം സ്വർഗ്ഗാരോഹണം വഴി നിർവഹിക്കുമെന്ന് അവരെ ബോധ്യപ്പെടുത്തി (ലൂക്കോസ് 24:29) അതിനു ശേഷം മാത്രമാണ് സ്വർഗ്ഗത്തിലേക്ക് ആരോഹണം ചെയ്യുന്നത്. പരിശുദ്ധാത്മാവിന്റെ ദാനത്തിനായി യേശുവിന്റെ ആജ്ഞപ്രകാരം ഒരുങ്ങുന്നതിനും കാത്തിരിക്കുന്നതിനും വേണ്ടി വേർതിരിച്ച കാലഘട്ടം തുടങ്ങുന്ന ദിവസമാണ് സ്വർഗ്ഗാരോഹണത്തിന്റെ പെരുന്നാൾ. സ്വർഗ്ഗാരോഹണത്തിന്റെ തൊട്ടടുത്ത ഞായറാഴ്ചയെ ചില സഭകൾ കാത്തിരിപ്പിന്റെ ഞായർ എന്നു സംബോധന ചെയ്യുന്നു.

മനുഷ്യജാതിയുടെ രക്ഷക്കു വേണ്ടി ഭൂമിയിൽ മനുഷ്യനായി അവതരിച്ചവൻ മനുഷ്യനായിത്തന്നെ സ്വർഗ്ഗാരോഹണം ചെയ്യുന്നതായിട്ടാണ് ശിഷ്യന്മാർ ദർശിച്ചത്. (അ.പ്ര. 1:11) എബ്രായ ലേഖനത്തിൽ പൗലോസ് ശ്ലീഹാ സാക്ഷ്യപ്പെടുത്തുന്നതും ശ്രദ്ധിക്കുക. (14:14-16, 7:15-25) ദൈവപുത്രനായ യേശു ആകാശത്തിൽകൂടി കടന്നു പോയ ഒരു ശ്രേഷ്ഠ മഹാപുരോഹിതനായി നമുക്കുണ്ട്. പാപം ഒഴികെ സർവതിലും നമുക്ക് തുല്യമായി പരീക്ഷിക്കപ്പെട്ടവൻ. താൻ മുഖാന്തിരം ദൈവത്തോടടുക്കുന്നവർക്കുവേണ്ടി, അവൻ സദാ പക്ഷവാദം ചെയ്തുകൊണ്ടിരിക്കുന്നു. നമ്മുടെ മർത്യ ശരീരത്തിന്റെ മഹത്വീകരണത്തിന് ഉറപ്പു നൽകുന്നതാണ് ക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണം. പൊടിയിൽ നിന്നുള്ളവന്റെ ഛായ ധരിച്ചതുപോലെ സ്വർഗ്ഗത്തിലുള്ളവന്റെ ഛായയും നാം ധരിക്കും. (1 കൊരി 15:49)

വി. പൗലോസിന്റെ വീക്ഷണത്തിൽ സ്വർഗ്ഗാരോഹണം ചെയ്ത ക്രിസ്തു മഹത്വത്തിന്റെ രാജാവാണ്. അവനെ സ്വീകരിക്കുന്നതിനുള്ള ഒരുക്കമാണ് (സങ്കീ. 24:7-10) വാക്യങ്ങളിൽ കാണുന്നത്. പണ്ടേയുള്ള കതകുകളെ നിങ്ങൾ ഉയർന്നിരിപ്പിൻ. മഹത്വത്തിന്റെ രാജാവ് പ്രവേശിക്കട്ടെ. സൈന്യങ്ങളുടെ യഹോവ തന്നെ ഈ രാജാവ് ഒരു ദിഗ് വിജയത്തിന്റെ നാന്ദി കുറിച്ചുകൊണ്ട് സ്വർഗ്ഗത്തിലേക്ക് പ്രവേശിക്കുന്നതായിട്ടാണ് (1 കൊരി 15-ാം അധ്യായത്തിൽ പൗലോസ് അപ്പോസ്തൊലൻ വിവരിക്കുന്നത്.

സ്വർഗ്ഗാരോഹണ പെരുന്നാളിനോടനുബന്ധിച്ചുള്ള ദിവസങ്ങളിൽ വി. സഭ പ്രധാനമായും മൂന്നു കാര്യങ്ങൾ സ്മരിക്കുന്നു.

**ഒന്ന്:** സ്വർഗ്ഗാരോഹണം ചെയ്ത കർത്താവ് മനുഷ്യനെ ദൈവമുമ്പാകെയും ദൈവത്തെ മനുഷ്യ മുമ്പാകെയും പ്രതിനിധാനം ചെയ്യുന്ന മഹാപുരോഹിതനാണ്. നീ ഭൂമിയിൽ നിന്ന് മനുഷ്യനെപ്പോലെ കരേറുകയും സ്വർഗ്ഗത്തിൽ ദൈവത്തെപ്പോലെ കൈകൊള്ളപ്പെടുകയും ചെയ്തുവെന്നാണ് പ്രാർത്ഥനകളിൽ കാണുന്നത്.

**രണ്ട്:** യേശു സ്വർഗ്ഗത്തിൽ പ്രവേശിച്ചതിൻ പ്രകാരം നാമും ഹൃദയം കൊണ്ടും മനസ്സുകൊണ്ടും അവിടേക്ക് പ്രവേശിക്കണം. (കൊല 3:1) ഭൂമിയിൽ നിന്ന് ഞങ്ങളുടെ ചിന്തകളെ നീ ആകർഷിച്ച് ഞങ്ങളുടെ ബോധങ്ങളെ സ്വർഗ്ഗത്തിലേക്കുയർത്തണമെ. നമ്മുടെ ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും പിതാവാം ദൈവത്തിന്റെ വലഭാഗെ നമ്മുടെ മ്ശീഹാ തമ്പുരാൻ ഇരിക്കുന്ന മഹോന്നതങ്ങളിൽ ആയിരിക്കണം.

**മൂന്ന്:** പരിശുദ്ധാത്മദാനം സ്വീകരിക്കുവാൻ ഒരുങ്ങുന്നതിനുള്ള അവസരം കൂടെയാണ് ഈ ദിവസം. നിന്റെ വിശുദ്ധ റൂഹായെ ശിഷ്യന്മാർക്ക് അയച്ചുകൊടുക്കാമെന്ന് വാഗ്ദത്തം ചെയ്ത കർത്താവേ നിന്റെ റൂഹായുടെ വരവിങ്കലേക്ക് ഞങ്ങളെ ഒരുക്കണമേ!

ചില സഭകൾ സ്വർഗ്ഗാരോഹണപെരുന്നാളിനു ശേഷം വരുന്ന ഞായറാഴ്ച വായിക്കുന്ന സുവിശേഷ ഭാഗം വി. യോഹന്നാന്റെ 17-ാമത്തെ അധ്യായത്തിൽ നിന്നുമാണ് (മഹാ പുരോഹിത പ്രാർത്ഥന) സ്വർഗ്ഗാരോഹണം ചെയ്ത കർത്താവ് നമുക്ക് വേണ്ടി നിർവഹിച്ചു കൊണ്ടിരിക്കുന്ന മഹാപുരോഹിത ദൗത്യത്തിന്റെ സൂചനയാണ് അത്.

പ്രകൃത്യാ എന്റെ പിതാവും കൃപയാൽ നിങ്ങളുടെ പിതാവും, മനുഷ്യാവതാരത്താൽ എന്റെ ദൈവവും പ്രകൃത്യാ നിങ്ങളും ദൈവവും ആയവന്റെ പക്കൽ ഞാൻ കരേറുന്നു. എന്ന് അരുളിചെയ്ത കർത്താവിനു മഹത്വം ഉണ്ടാകട്ടെ.

വചനപരിച്ഛേദം

ഫാ. പി. വി. ജോൺ

# ഇത്രത്തോളം യഹോവ സഹായിച്ചു



1.ദിന:17:16 യഹോവയായ ദൈവമേ, നീ എന്നെ ഇത്രത്തോളം കൊണ്ടുവരുവാൻ ഞാൻ ആർ? എന്റെ ഗൃഹവും എന്തുള്ളു".

സാധാരണക്കാരിൽ നിന്നു വേറിട്ടു നിൽക്കുന്ന ദാവീദു രാജാവിന്റെ മറ്റൊരു സ്വഭാവ ശ്രേഷ്ഠത യാണ് ഈ വാക്യത്തിൽ പ്രകടമാക്കുന്നത് നല്ലകാര്യങ്ങൾ പ്രാർത്ഥിച്ചും ഉപവസിച്ചും നേർച്ച നേർന്നും ദൈവത്തിൽ നിന്നു പ്രാപിച്ചു കഴിയുമ്പോൾ സന്തോഷിക്കുകയും ദൈവത്തെ സ്തുതിക്കുകയും, എന്റെ പ്രാർത്ഥന ദൈവം കേട്ടു എന്നു പറഞ്ഞു സമാധാനിക്കുകയും ചെയ്യും. ആത്മീയമായി അല്പം കൂടെ ഉന്നത നിലവാരം പുലർത്തുന്നവർ നന്മയും തന്നിലേക്കു തന്നെ തിരിഞ്ഞു നോക്കുകയും, ഈ അനുഗ്രഹങ്ങൾ പ്രാപിക്കുവാൻ തക്ക വണ്ണം തനിക്കു എന്തു യോഗ്യതയുണ്ട് എന്ന് ആത്മ പരിശോധന നടത്തുകയും, കഴിഞ്ഞകാല ജീവിതത്തിൽ വന്നു പോയ വീഴ്ചകളെ തിരിച്ചറിഞ്ഞു സത്യഅനുതാപത്തോടെ ദൈവത്തിങ്കലേക്ക് കൂടുതൽ അടുത്തു ചെല്ലുകയും ചെയ്യുന്നു. ചുരുക്കം ചിലർ ഈ നന്മകളിൽ അഹങ്കരിക്കുകയും, എന്റെ പ്രാർത്ഥനയുടെ ഫലമായിട്ടാണ് ഇതു ലഭിച്ചത് എന്നു പറഞ്ഞു ദൈവപരിപാലനതയുടെ മഹത്വം പൂർണ്ണമായി അംഗീകരിക്കുവാൻ മനസ്സുകാട്ടാതെ ദൈവത്തിൽ നിന്നു അറിയാതെ അകന്നു പോകുകയും ചെയ്യുന്നു.

എന്നാൽ ഒരുവന്റെ അനുഗ്രഹങ്ങൾ നിഷേധിക്കപ്പെടുമ്പോൾ, അവനിലുണ്ടാകുന്ന പ്രതികരണമാണ് അവന്റെ ആത്മീയ നിലവാരത്തെയും. ദൈവത്തിലുള്ള വിശ്വാസത്തേയും വിലയിരുത്തുവാൻ കഴിയുന്ന യഥാർത്ഥ അളവുകോൽ. അനിഷ്ടകരങ്ങളായ ജീവിതാനുഭവങ്ങൾ കടന്നുവരികയും, കണ്ണുനീരോടെ ദൈവസന്നിധിയിൽ അപേക്ഷിക്കുകയും ചെയ്തിട്ടും അതിന് ശാശ്വതമായ പരിഹാരം ലഭിക്കാതെയും വരുമ്പോൾ, അതു വരെ തന്നെ അത്ഭുതകരമായി പരിപാലിച്ച ദൈവകൃപ തിരിച്ചറിയാതെയും, വിസ്മരിച്ചും, ഈ ഒറ്റ കാരണത്താൽ ദൈവത്തെ ഉപേക്ഷിച്ചുപോകുന്നവരുണ്ട്. വേറേ ചിലരാകട്ടെ; അവരാണ് ഭൂരിപക്ഷം പള്ളിയിൽ പോകുകയും, ആരാധിക്കുകയും, പ്രാർത്ഥിക്കുകയും, ഉപവസിക്കുകയും, നോമ്പുനോക്കുകയും, കുമ്പസാരിക്കുകയും, വിശുദ്ധ കുർബ്ബാന അനുഭവിക്കുകയും ചെയ്തിട്ടും ജീവിതത്തിൽ വന്നു ഭവിച്ച തിക്താനുഭവങ്ങൾക്ക് ഒരുമാറ്റം സംഭവിക്കുകയോ, നല്ല അനുഗ്രഹങ്ങൾ സഫലമാകാതെവരികയോ ചെയ്യുമ്പോൾ, ഇനിയും ഇവിടെയായിരിക്കുന്നതുകൊണ്ട് ഫലമൊന്നുമില്ലായെന്ന് ചിന്തിച്ചു ദൈവം തന്റെ കാര്യത്തിൽ ഇടപെടുന്നകാലം വരെ കാത്തിരിക്കുവാനുള്ള ക്ഷമ നഷ്ടപ്പെട്ട്, ഞങ്ങൾ പ്രാർത്ഥിച്ചു കാര്യം സാധിച്ചു തരാം എന്നു പറയുന്ന പുതിയ പ്രവാചകന്മാരുടെ പിന്നാലെ ഓടിപ്പോകുന്നു. ദൈവം തക്ക സമയത്ത് നമ്മുടെ ആവശ്യങ്ങളിൽ ഇടപെടുകയും നമുക്ക് ആവശ്യമുള്ളവ മാത്രം നൽകുകയും ചെയ്യുന്നവനാണെന്ന സത്യം ഇങ്ങനെയുള്ളവർ തിരിച്ചറിയുന്നുമില്ല.

വേറൊരുകൂട്ടരുണ്ട് അവരാകട്ടെ എണ്ണത്തിൽ കുറവായിരിക്കും. ജീവിതത്തിൽ പ്രശ്നങ്ങൾ ഉണ്ടാകുമ്പോൾ, അനിഷ്ടകരമായ ജീവിതാനുഭവങ്ങൾ കടന്നു വരുമ്പോൾ, ഉത്തമമായ അനുഗ്രഹങ്ങൾ നിക്ഷേധിക്കപ്പെടുമ്പോൾ, മറ്റുള്ള

വരെപ്പോലെ വിലപിക്കുകയോ, പരിഭവിക്കുകയോ, പരാതിപ്പെടുകയോ, ചെയ്യാതെ, കഴിഞ്ഞ കാലജീവിതത്തിലേക്കു തിരിഞ്ഞുനോക്കി, ലഭിച്ച കൃപകളേയും അനുഗ്രഹങ്ങളേയും വഴി നടത്തിപ്പിനേയും തിരിച്ചറിഞ്ഞ്, ഇതിനെല്ലാം എനിക്കു എന്തുയോഗ്യതയാണ് ഉണ്ടായിരുന്നത് എന്നു സ്വയം വിലയിരുത്തി ദൈവത്തിൽ കൂടുതൽ സങ്കേതപ്പെടുന്നവരായി പരിണമിക്കുന്നു. അങ്ങയുള്ളവരാണ് യഥാർത്ഥ ഭക്തന്മാർ. സത്യവിശ്വാസികൾ അവരാണ് പിൽകാലത്ത് പരിശുദ്ധന്മാർ എന്ന് അറിയപ്പെടുന്നവർ. ദൈവത്തിന്റെ പരിശുദ്ധതയോളം വളരുവാനായി ലഭിക്കുന്ന വിലയേറിയ അനുഭവങ്ങളായി അവർ അതിനെ തിരിച്ചറിയുകയും അതിനനുസരണമായി ജീവിതത്തെ ക്രമപ്പെടുത്തുകയും ചെയ്തു പരിശുദ്ധന്മാരായി തീരുന്നു. ഇവിടെ ദാവീദു രാജാവ് ആ ഗണത്തിലേക്ക് ഉയർത്തപ്പെടുന്നതിനാൽ അന്യരിൽ നിന്ന് വ്യത്യസ്ഥനായി നിലകൊള്ളുന്നു.

യഹോവയ്ക്ക് ഒരു ആലയം പണിയുക എന്നത് ദാവീദുരാജാവിന്റെ ജീവിതത്തിലെ ഏറ്റവും വലിയ ഒരു ആഗ്രഹമായിരുന്നു. മോശെയുടെ കാലം മുതൽ യഹോവയുടെ സാന്നിദ്ധ്യം അവർ അനുഭവിച്ച് അറിഞ്ഞിരുന്ന യഹോവയുടെ പെട്ടകം കൂടാരങ്ങളിലായിരുന്നു സ്ഥാപിച്ചിരുന്നത്. അന്നു യിസ്രായേൽ ജനം കെട്ടുറപ്പുള്ള ഒരു ജനതയായിരുന്നില്ല. മാത്രമല്ല സുസ്ഥിരമായ ഒരു രാജ്യവും അവർക്കില്ലായിരുന്നു. കൂടാരവാസികളും പ്രവാസികളുമായിരുന്നു. എന്നാൽ ഇന്ന് യഹോവയുടെ വലിയ കരുണയാൽ യിസ്രായേൽ ഒരു സുസ്ഥിര രാജ്യമായി പരിണമിച്ചിരിക്കുന്നു. ഇനിയും യഹോവയുടെ പെട്ടകം ഇങ്ങനെ കൂടാരത്തിൽ വച്ചിരിക്കുന്നത് ഉചിതമല്ലായെന്ന ബോധം ദാവീദിന് ഉണ്ടായി. യഹോവയ്ക്ക് ഒരു ആലയം പണിയുവാൻ അമാന്തിക്കുന്നത് ശരിയല്ല എന്ന് ദാവീദു തീരുമാനിച്ചു. തന്റെ അരമനയിൽ എത്തിയ നാഥാൻ പ്രവാചകനോടു ദാവീദു തന്റെ ആഗ്രഹം അറിയിച്ചു. 1. ദിന.17–ാം അദ്ധ്യായത്തിൽ അതു വിവരിച്ചിരിക്കുന്നു. ദാവീദു നാഥാൻ പ്രവാചകനോട്; 'ഇതാ ഞാൻ ദേവദാരുകൊണ്ടുള്ള അരമനയിൽ വസിക്കുന്നു. യഹോവയുടെ നിയമപെട്ടകമോ തിരശ്ശീലകൾക്കു കീഴെ ഇരിക്കുന്നു എന്നു പറഞ്ഞു. നാഥാൻ ദാവീദിനോട്; 'നിന്റെ താല്പര്യം പോലെയൊക്കെയും ചെയ്താലും; യഹോവനിന്നോട് കൂടെയുണ്ട്' എന്നു പറഞ്ഞു. ദാവീദിന്റെ ആഗ്രഹം നല്ലതും അനിവാര്യവുമാണ് എന്ന കാര്യത്തിൽ നാഥാനും സംശയം ഒന്നും തോന്നിയില്ല. പക്ഷെ, തന്റെ ചിന്താഗതിക്കും താല്പര്യത്തിനും വിപരീതമായി; അന്ന് രാത്രി തന്നെ നാഥാൻ പ്രവാചകന് യഹോവയുടെ അരുളപ്പാട് ഉണ്ടായി. 1.ദിന.1.7:4. 'നീ ചെന്ന് എന്റെ ദാസനായ ദാവീദിനോട് പറക; യഹോവ ഇപ്രകാരം അരുളിചെയ്യുന്നു. എനിക്കു വസിക്കുവാനുള്ള ആലയം പണിയേണ്ടത് നീയല്ല; അതിനു കാരണം എന്താണ് എന്ന് 1.ദിന.22:8 ൽ ദാവീദു തന്നെ പറയുന്നു. 'എനിക്ക് യഹോവയുടെ അരുളപ്പാടു ഉണ്ടായതെന്തെന്നാൽ 'നീ വളരെ രക്തം ചീന്തി വലിയ യുദ്ധങ്ങളും ചെയ്തിട്ടുണ്ട്, നീ എന്റെ നാമത്തിൽ ഒരു ആലയം പണിയരുത്. നീ എന്റെ മുൻപാകെ ഭൂമിയിൽ ബഹുരക്തം ചീന്തിയിരിക്കുന്നു", ആനുഷംഗികമായി ഒരു വലിയ ചിന്ത ഇവിടെ ഉരുത്തിരിയുന്നു. ദേവാലയം പുതുക്കി പണിയുക ഇന്നു ഒരു ഹരമായി തീർന്നിരിക്കുന്നു ആധുനിക കാലഘട്ടത്തിൽ, ദേവാലയ നിർമ്മാണത്തെക്കുറിച്ചുള്ള ഗൗരവതരമായ ഒരു ചിന്ത ഇവിടെ ശ്രദ്ധിക്കപ്പെടേണ്ടതായി കടന്നുവരുന്നു. മനോഹരവും കാലാനുസൃതവുമായ ദേവാലയം ആവശ്യമാണെന്നതിനുപക്ഷാന്തരമില്ല. എന്നാൽ അതിന്റെ പിന്നിലെ ഉദ്ദേശ ശുദ്ധിയാണ് ചിന്തനീയമായ വസ്തുത. പേരിനും പ്രശസ്തിക്കും വേണ്ടിയാണ് പലരും ദേവാലയം പണിയുന്നത്. ദേവാലയം പണിയാനുള്ള തങ്ങളുടെ യോഗ്യതയെക്കുറിച്ചു ചിന്തിക്കുന്നവർ വിരളമാണ്. ദേവാലയം വിശുദ്ധമാണ്. അത് ദൈവത്തിന്റെ അധിവാസ സ്ഥലമാണ്. അത് സ്വർഗ്ഗത്തിന്റെ വാതിലാണ്. അതു പണിയുന്നത് വളരെ ശ്രദ്ധാപൂർവ്വവും ഉദ്ദേശ ശുദ്ധിയോടും തദ്ദുപരി വിശുദ്ധിയോടും കൂടെയായിരിക്കണം. പെട്ടെന്ന് ഒരു സുപ്രഭാതത്തിൽ എടുത്തു ചാടി ആരംഭിക്കേണ്ട ഒന്നല്ല ദേവാലയ നിർമ്മാണം. അതിനു വളരെ ഒരുക്കം ആവശ്യമാണ്. ദൈവകല്പന അനുസരിച്ചും, ദൈവജനത്തിനും വേണ്ടിയാണ് ദാവീദു യുദ്ധം ചെയ്യുകയും രക്തം ചൊരിയുകയും ചെയ്തത്. എങ്കിലും, ആ ഒരു കാരണം കൊണ്ടു തന്നെ, മറ്റനേകം ഗുണങ്ങൾ ഉണ്ടായിരുന്നിട്ടും യഹോവ ദേവാലയം പണിയുവാൻ ദാവീദിനെ അനുവദിച്ചില്ല. ദേവാലയ നിർമ്മാണം എത്ര ഗൗരവത്തോടെ കാണേണ്ട ഒന്നാണ് എന്ന് ഇതു വ്യക്തമാക്കുന്നു. ദേവാലയം പണിയുന്നവരുടെ ജീവിത വിശുദ്ധിയോടൊപ്പം, അതിനു വേണ്ടി ചെലവിടുന്ന ധനത്തിന്റെ സ്വഭാവവും, അതു മൂലം പ്രാപിക്കുന്ന അനുഗ്രഹത്തിന് ഒരു ഘടകമാണ് എന്ന് ഇത് സൂചിപ്പിക്കുന്നു.

യഹോവ നാഥാൻ പ്രവാചകൻ മുഖാന്തിരം തുടർന്ന് അരുളിചെയ്തു: 'ഞാൻ യിസ്രായേലിനെ കൊണ്ടുവന്ന നാൾ മുതൽ ഇന്നുവരെയും ഞാൻ ഒരു ആലയവാസം ചെയ്യാതെ കൂടാരത്തിൽ നിന്നു കൂടാരത്തിലേക്കും നിവാസത്തിൽ നിന്നു നിവാസത്തിലേക്കും സഞ്ചരിച്ചു. എല്ലാ യിസ്രായേലിനോടും കൂടെ സഞ്ചരിച്ചുവന്ന സ്ഥലങ്ങളിൽ എവിടെ വച്ചെങ്കിലും എന്റെ ജനത്തെ മേയിപ്പാൻ ഞാൻ കല്പിച്ചാക്കിയ യിസ്രായേൽ ന്യായാധിപ

ന്മാരിൽ ആരോടെങ്കിലും, നിങ്ങൾ എനിക്ക് ദേവദാരുകൊണ്ട് ഒരു ആലയം പണിയാതിരിക്കുന്നത് എന്ത് എന്ന് ഒരു വാക്കു ഞാൻ കല്പിച്ചിട്ടുണ്ടോ, ജ്ഞാനികളിൽ ജ്ഞാനിയായ ശലോമോൻ, തന്റെ പിതാവായ ദാവീദു ആഗ്രഹിച്ച പ്രകാരവും യഹോവയുടെ നിർണ്ണയ പ്രകാരവും ദൈവത്തിന്റെ ആലയം പണിത് പ്രതിഷ്ഠിക്കുമ്പോൾ നടത്തിയ പ്രാർത്ഥനയിലെ താഴെ പറയുന്ന വാചകം ഇതിനോടു ചേർത്തു ചിന്തിക്കേണ്ടതാണ്. 2.ദിന.6:18". എന്നാൽ ദൈവം യഥാർത്ഥമായി ഭൂമിയിൽ മനുഷ്യരോടുകൂടി വസിക്കുമോ സ്വർഗ്ഗത്തിലും സ്വർഗ്ഗാധിസ്വർഗ്ഗത്തിലും നീ അടങ്ങുകയില്ലല്ലോ; പിന്നെ ഞാൻ പണിതിരിക്കുന്ന ഈ ആലയത്തിൽ അടങ്ങുന്നത് എങ്ങനെ? സ്വന്തം കൂടാരത്തിൽ ദൈവത്തെ ഒതുക്കി നിർത്താൻ വെമ്പൽ കൊള്ളുന്ന ആധുനിക തലമുറയുടെ വ്യഗ്രതയെയാണ് ഇവിടെ ചോദ്യം ചെയ്യുന്നത്. മറുരൂപമലയിൽ മൂന്നു കൂടാരങ്ങൾ ഉണ്ടാക്കാൻ ആഗ്രഹം പ്രകടിപ്പിച്ച പത്രോസിന്റെ സ്വാർത്ഥരഹിതമെന്നു തോന്നാവുന്ന ചിന്തയെ മൗനമായി നിരാകരിച്ച് കർത്താവിന്റെ പ്രതികരണം ഈ സത്യം വിളിച്ചോതുന്നു. യഹോവ തുടർന്നു അരുളിചെയ്തു. 'നീ എന്റെ ജനമായ യിസ്രായേലിന് പ്രഭുവായിരിക്കേണ്ടതിന് ഞാൻ നിന്നെ പുല്പുറത്തു നിന്നു ആടുകളെ നോക്കുമ്പോൾ തന്നെ എടുത്തു". അവസാനം പറയുന്നു; 'ഞാൻ നിന്റെ ശേഷം നിന്റെ പുത്രന്മാരിൽ ഒരുവനായ നിന്റെ സന്തതിയെ എഴുന്നേല്പിക്കുകയും അവന്റെ രാജത്വം സ്ഥിരം ആക്കുകയും ചെയ്യും. അവൻ എനിക്ക് ഒരാലയം പണിയും ഞാൻ അവന്റെ സിംഹാസനം സ്ഥിരമാക്കും". ഏവം വിധ ദൈവത്തിന്റെ അരുളപ്പാടുകളും ദർശനങ്ങളും നാഥാൻ അറിയിച്ചപ്പോഴുള്ള ദാവീദിന്റെ പ്രതികരണമാണ് 1.ദിന:17:18 മുതലുള്ള വാക്യങ്ങളിൽ കാണുന്നത്. ദാവീദു അകത്തുചെന്ന് യഹോവയുടെ സന്നിധിയിൽ ഇരുന്നു പറഞ്ഞതെന്തെന്നാൽ; 'യഹോവയായ ദൈവമേ, നീ എന്നെ ഇത്രത്തോളം കൊണ്ടുവരുവാൻ ഞാൻ ആർ? എന്റെ ഗൃഹവും എന്തുള്ളു? ദൈവമേ, ഇതും പോരാ എന്നു തോന്നിയി.....യഹോവയായ ദൈവമേ, വരുവാനുള്ള ദീർഘകാലത്തേക്ക് അടിയന്റെ ഗൃഹത്തെക്കുറിച്ചും നീ അരുളിച്ചെയ്യുകയും, ശ്രേഷ്ഠപദവിയിലുള്ള മനുഷ്യന്റെ അവസ്ഥയ്ക്ക് ഒത്തവണ്ണം എന്നെ ആദരിക്കുകയും ചെയ്തിരിക്കുന്നു. അടിയനു ചെയ്ത ബഹുമാനത്തെക്കുറിച്ചു ദാവീദു ഇനി എന്തു പറയേണ്ടു?. നീ അടിയനെ അറിയുന്നുവല്ലോ". ദാവീദു രാജാവിനല്ലാതെ മറ്റാർക്കും ഇങ്ങനെ പ്രതികരിക്കുവാൻ കഴിയുകയില്ല. ദാവീദിന്റെ ഈ പ്രതികരണത്തിൽ പ്രകടമാക്കുന്ന വിനയവും താഴ്ചയും വിശ്വാസവും എത്രപുകഴ്ത്തിയാലും അധികമാവുകയില്ല.

(തുടരും...)

## തൊഴിലവസരങ്ങൾ

**അഡ്വ. തോമസ് ഫിലിപ്പ്**

### ബിരുദധാരികൾ അല്ലാത്തവർക്ക് സർക്കാർ ഉദ്യോഗം

സർക്കാർ വകുപ്പിലേക്ക് ഓഫീസ് അസിസ്റ്റന്റുമാരെ നിയമിക്കുവാൻ കേരള പി. എസ്. സി. ഉടൻ (മെയ് – ജൂൺ 2017) വിജ്ഞാപനം പ്രസിദ്ധീകരിക്കും. ഈ തസ്തികയ്ക്ക് ബിരുദം നേടിയവർക്ക് അപേക്ഷിക്കുവാൻ സാധ്യമല്ല എന്നതിനാൽ ബിരുദം നേടുവാൻ സുവർണ്ണാവസരമാണ്. പിന്നീട് ബിരുദം നേടുന്നവർക്ക് തസ്തിക മാറ്റം വഴി ഉന്നതങ്ങളിലേക്ക് കടന്നുചെല്ലാനും ഇത് അവസരം സൃഷ്ടിക്കും. കഠിനശ്രമം നടത്തി പരീക്ഷയ്ക്ക് തയ്യാറായാൽ ജില്ലകളിൽ ആയിരക്കണക്കിന് വേക്കൻസിയുള്ള ഈ തസ്തികയിൽ കടന്നുപറ്റാൻ സാധിക്കും. ഏഴാം ക്ലാസ്സ് പാസ്സാകുന്നതാണ് മിനിമം യോഗ്യത. കാത്തിരിക്കുക.

## വ്യക്തിത്വ വികസന പഠനകളരി



ചെങ്ങന്നൂർ ബഥേൽ അരമനയിൽ നടന്ന വ്യക്തിത്വ വികസന പഠനകളരിയുടെ സമാപന സമ്മേളനം അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ഭദ്രാസന സെക്രട്ടറി ഫാ. തോമസ് കൊക്കാപ്പറമ്പിൽ അദ്ധ്യക്ഷത വഹിച്ചു. ഫാ. ജോൺ ചാക്കോ, ഫാ, റെന്നി തോമസ് സജി പട്ടരുമഠം, സുജ റോയി അമല അന്ന തോട്ടുപുറം, എന്നിവർ പ്രസംഗിച്ചു. വിവിധ ദിവസങ്ങളിലായി നടന്ന ക്ലാസ്സുകൾക്ക് പ്രിയാ ജേക്കബ്, ബിൻസി റെജി, ജെസ്സി എം. നൈനാൻ, അനീറ്റ റെനി, മിനി രാജൻ, ഫാ. റെന്നി തോമസ് എന്നിവർ നേതൃത്വം നൽകി.

## കൗണ്ടി ക്രിക്കറ്റ് ടൂർണമെന്റ്

പുത്തൻകാവ് സെന്റ്മേരീസ് കത്തീഡ്രലിലെ സെന്റ്തോമസ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ 2–ാമത് അഖില മലങ്കര കൗണ്ടി ക്രിക്കറ്റ് ടൂർണമെന്റ് നടത്തി.




**പുനഃരുദ്ധാന ചിന്തകൾ**

ഫാ. ഡോ. കെ. എം. ജോർജ്ജ്

# ക്രിസ്തുവിന്റെ ഉയിർപ്പും ടെലിപോർട്ടേഷനും

**ഭാ**വനാപൂർണ്ണമായ ശാസ്ത്രനോവലുകൾ എഴുതുന്നവരാണ് 'ടെലിപോർട്ടേഷൻ' (teleportation) എന്ന വാക്ക് ആദ്യം ഉപയോഗിച്ചു തുടങ്ങിയത്. ഇവിടെ എന്റെ മേശപ്പുറത്തിരിക്കുന്ന ഒരു കപ്പ് ഒരു നിമിഷത്തിനകം ആറായിരം കിലോമീറ്റർ ദൂരെയുള്ള നിങ്ങളുടെ മേശപ്പുറത്ത് പ്രത്യക്ഷപ്പെടുന്നു. അതേ കപ്പു തന്നെ! യാതൊരു വ്യത്യാസവുമില്ല! ഒറിജിനൽ കപ്പ് ഇല്ലാതാവുകയും "പുതിയൊരു ഒറിജിനൽ" വളരെ വിദൂരത്തിൽ നിമിഷംകൊണ്ട് രൂപപ്പെടുകയും ചെയ്യുന്നു. മറ്റൊരു ഉദാഹരണം. അമേരിക്കയിൽ ഒരു ഫോൺബൂത്തിൽ കയറുന്ന സായ്പ് അവിടെ അപ്രത്യക്ഷമാവുകയും, ഞൊടിയിടയിൽ അനന്തപുരിയിൽ ഒരു ഫോൺബൂത്തിൽ നിന്ന് കൂളായി ഇറങ്ങിവരികയും ചെയ്യുന്നു. ഇത്തരം രസകരമായ സങ്കൽപ്പത്തെയാണ് ടെലിപോർട്ടേഷൻ (വിദൂരസംവഹനം) എന്ന പേരിൽ സൂചിപ്പിക്കുന്നത്. സയൻസ് ഫിക്ഷന് പ്രിയങ്കരമാണ് ഇത്തരം സങ്കൽപ്പങ്ങൾ.

നിങ്ങൾക്ക് ഒരു സാധനം വളരെ ദൂരെയുള്ള ഒരു രാജ്യത്തേക്ക് അയക്കണമെങ്കിൽ, അത് ഭദ്രമായി പൊതിഞ്ഞുകെട്ടി, അനേക ദിവസങ്ങളോ, മാസങ്ങളോ എടുത്ത് വണ്ടിയിലും വള്ളത്തിലും വിമാനത്തിലുമൊക്കെയാണല്ലോ എത്തിക്കുന്നത്. ഇങ്ങനെ അയക്കുന്ന സാധനങ്ങൾ ഒരു നിമിഷംകൊണ്ട് ഭൂമിയിൽ എവിടെ വേണമെങ്കിലും എത്തിക്കാമെന്ന അവസ്ഥ വന്നാൽ നമ്മുടെ കാർഗോ വിമാനങ്ങളും കപ്പലുകളും പോസ്റ്റൽ വകുപ്പുമെല്ലാം തൊഴിൽരഹിതമാകും. ഇപ്പോഴത്തെ കമ്യൂണിക്കേഷൻ, ട്രാൻസ്പോർട്ടേഷൻ സംവിധാനങ്ങളെല്ലാം അപ്രസക്തമാവും.

വെറും സങ്കൽപ്പമെന്ന് ഒരിക്കൽ തോന്നിയിരുന്ന ഈ ആശയത്തെ, വളരെ ഗൗരവമായിട്ട് എടുത്താണ് ക്വാണ്ടം ഫിസിക്സിൽ പുതിയ പരീക്ഷണങ്ങൾ നടത്തുന്നത്. ഊർജ്ജമായി മാറുന്ന ദ്രവ്യത്തിന്റെ അതിസൂക്ഷ്മതലങ്ങളിൽ വ്യവഹരിക്കുന്ന ക്വാണ്ടം സിദ്ധാന്തമനുസരിച്ച് ഇത്തരം ടെലിപോർട്ടേഷൻ തത്ത്വത്തിൽ സാദ്ധ്യമാണ്. മാത്രവുമല്ല, കുറെ മാസങ്ങൾക്കു മുമ്പ് ഫോട്ടോൺ കണികകളെ ഇങ്ങനെ വിദൂരസംവഹനം നടത്തി, ഇതിന്റെ പ്രായോഗികസാദ്ധ്യത വളരെ ചെറിയ അളവിലാണെങ്കിലും തെളിയിക്കുകയും ചെയ്തു.

ഇത് അത്ഭുതമെന്ന് വിചാരിക്കേണ്ട. മൂന്നുനാലു ദശകങ്ങൾക്കു മുമ്പ് ഫാക്സ് യന്ത്രം പ്രചാരത്തിൽ വന്നപ്പോൾ പലർക്കും അതു ഒരു അത്ഭുതമായിരുന്നു. ഞാൻ കൈ കൊണ്ട് എഴുതിയ ഒരു എഴുത്തോ അച്ചടിച്ച ഒരു കടലാസോ ഫാക്സ് മെഷീനിൽ കയറ്റി ഏതാനും മിനിറ്റുകൾക്കകം ലോകത്തിന്റെ വേറൊരുഭാഗത്ത് എത്തിക്കാൻ സാധിക്കും. പല പത്രങ്ങളും പുതിയ എഡിഷനുകൾ തുടങ്ങിയത് അങ്ങനെയായിരുന്നു. അന്ന് അത് ഒരു അത്ഭുതമായിരുന്നു. എന്നാൽ ഇന്ന് എല്ലാവർക്കും കളിപ്പാട്ടം പോലെയായി ഫാക്സ് മെഷീൻ. അതോടൊപ്പം കമ്പ്യൂട്ടറും ഇന്റർനെറ്റും വന്നു. നമ്മുടെ എഴുത്തുകളോ രേഖകളോ ലേഖനങ്ങളോ ഒക്കെ കമ്പ്യൂട്ടറിൽ സ്കാൻ ചെയ്ത് അയക്കാൻ പറ്റും, അത് ഒരാൾക്കല്ല ഇന്റർനെറ്റ് കണക്ഷനുള്ള കോടാനുകോടി ആളുകൾക്ക് ഒരേ സമയം അയക്കാൻ സാധിക്കും. ഇതും അത്ഭുതമായാണ് ആദ്യം കണ്ടത്. പക്ഷേ ഇപ്പോൾ നമ്മുടെ വിസ്മയം ഇല്ലാതായി. ഫാക്സിലും കമ്പ്യൂട്ടറിലും ദ്വിമാന ചിത്രങ്ങളോ രേഖകളോ ആണ് നാം അയക്കുന്നത്.

എന്നാൽ ടെലിപോർട്ടേഷൻ ഉന്നംവയ്ക്കുന്നത് ത്രിമാന രൂപങ്ങൾ, അതായത് നാം സാധാരണ ഉപയോഗിക്കുന്നതായ വസ്തുക്കൾ അയക്കണം എന്നാണ്. അത് ഇപ്പോൾ അത്ഭുതകരമായ സങ്കൽപ്പമായിട്ടാണ് നാം കരുതുന്നത്. പക്ഷേ അതും വാസ്തവത്തിൽ പ്രായോഗികം ആയേക്കാം എന്നത് ചരിത്രപാഠം.

ക്വാണ്ടം സിദ്ധാന്തം അനുസരിച്ച് എങ്ങനെയാണ് ഇതു നടക്കുന്നത് എന്ന് അറിവുള്ളവർ ഒരുപക്ഷേ നമുക്കു പറഞ്ഞുതരും. അതല്ല നമ്മുടെ വിഷയം. 1935-ലാണ് EPR Paradox എന്ന പേരിൽ ഒരു പുതിയ ആശയം വന്നത്. EPR എന്നു പറഞ്ഞാൽ Einstein, Podolosky, Rosen എന്നീ മൂന്നു ശാസ്ത്രജ്ഞന്മാരുടെ പേരുകളുടെ ആദ്യക്ഷരങ്ങളാണ്. ക്വാണ്ടം സിദ്ധാന്തത്തോട് അനുഭാവമില്ലാതിരുന്ന ഐൻസ്റ്റീനിന്റെ പ്രത്യേകമായ താൽപര്യം അതിന്റെ പുറകിലുണ്ട്. പരസ്പരം ബന്ധപ്പെട്ടിരിക്കുന്ന രണ്ട് കണികകളെ (Particles) പ്രത്യേക സംവിധാനം ഉപയോഗിച്ച് പരസ്പരം വളരെ വളരെ അകലേക്ക് അകറ്റുന്നു എന്നു വിചാരിക്കുക. ഒന്ന് ഇവിടെയാണെങ്കിൽ മറ്റത് ഭൂമിയുടെ മറുവശത്തായിരിക്കും. ഒന്ന് ഭൂമിയിലാണെങ്കിൽ മറ്റേത് ചന്ദ്രനിലാണെന്ന് സങ്കൽപ്പിക്കുക. ഇതിൽ ഒരു കണികയെ നാം നിരീക്ഷിക്കുന്നു, അഥവാ അളക്കുന്നു. അല്ലെങ്കിൽ ഏതെങ്കിലും തരത്തിൽ അതിനോട് ഇടപെടുന്നു എന്ന് വിചാരിക്കുക. അതേനിമിഷം വളരെ വളരെ ദൂരത്തിലുള്ള അതിന്റെ ഇണ കണികയ്ക്കും അതേ അനുഭവമുണ്ടാകുന്നു. അതിന്റെ കാരണം സാധാരണ ശാസ്ത്രത്തിന് വ്യക്തമല്ല. ഈ പരസ്പരബന്ധം എങ്ങനെ ഉണ്ടാകുന്നു എന്നതാണ് ചോദ്യം. സാധാരണ ഫിസിക്സിലെ നിയമമനുസരിച്ച് അതിന് ഒരു മാധ്യമം ആവശ്യമാണ്. ഇവിടെ സ്ഥലകാലങ്ങളുടെ മാധ്യമമില്ലാതെ അതിവിദൂരതയിൽ രണ്ട് കണികകൾ തമ്മിൽ പരസ്പരം പ്രതികരിക്കുന്നു എന്നതാണതിന്റെ വൈരുധ്യം.

ഇരുപതാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ ഡെൻമാർക്കുകാരനായ നീൽസ് ബോർ ക്വാണ്ടം സിദ്ധാന്തം ഉന്നയിച്ചപ്പോൾ വാസ്തവത്തിൽ സ്ഥലകാലങ്ങളെ അവഗണിക്കുന്ന പ്രവണത അതിനുണ്ടായിരുന്നു. അതുകൊണ്ട്, "സ്ഥലകാല" ങ്ങളെക്കുറിച്ച് പുതിയ ആപേക്ഷികതാ സിദ്ധാന്തമുണ്ടാക്കിയ ഐൻസ്റ്റീനിന് ക്വാണ്ടം സിദ്ധാന്തത്തോട് ആദ്യം വലിയ പ്രതിപത്തി ഇല്ലായിരുന്നു. മാധ്യമമില്ലാതെ രണ്ടു കണികകൾ വളരെ അകന്നു നിന്ന് സമാനമായി പ്രതികരിക്കുന്നു എന്ന പ്രതിഭാസത്തെ, അദ്ദേഹം ഇംഗ്ലീഷിൽ spooky action at a distance എന്നാണ് വിശേഷിപ്പിച്ചത്. ഏതാണ്ട് ഇന്ദ്രജാലം പോലെയോ, പ്രേതബാധപോലെയോ യുക്തിസഹമല്ലാത്ത ഒന്ന്. അത് ശാസ്ത്രീയമല്ല, പക്ഷേ അങ്ങനെ നടക്കുന്നുണ്ട് എന്ന് നിഷേധിക്കാനും വയ്യ. അതുകൊണ്ട് ഇത് പറഞ്ഞ ക്വാണ്ടം സിദ്ധാന്തം അപൂർണ്ണമാണ്, ആ സിദ്ധാന്തം പൂർണമായി ആവിഷ്ക്കരിക്കപ്പെടുമ്പോൾ, ഈ പ്രതിഭാസം യുക്തിപരമായി വ്യക്തമാകും എന്നാണ് ഐൻസ്റ്റീൻ ചിന്തിച്ചത്.

ക്വാണ്ടം സിദ്ധാന്തത്തിന്റെ അപൂർണ്ണത കാണിക്കാനാണ് EPR Paradox അദ്ദേഹം കൊണ്ടുവന്നത്. അത് ഒരു സാങ്കൽപ്പിക പരീക്ഷണമായിരുന്നു. ഇംഗ്ലീഷിൽ "thought experiment" എന്നു പറയും. എന്നാൽ 30 വർഷങ്ങൾക്കുശേഷം ജോൺ ബെൽ എന്ന ഭൗതിക ശാസ്ത്രജ്ഞൻ യഥാർത്ഥ പരീക്ഷണം നടത്തി അത് തെളിയിച്ചു. ഇങ്ങനെ ഒരു പ്രതിഭാസം വാസ്തവത്തിൽ ഉണ്ട്; കണികകൾ തമ്മിൽ മാധ്യമമില്ലാതെ തന്നെ ബന്ധപ്പെടുന്നു; അതുപോലെതന്നെ ഒന്നിനെ നാം നിരീക്ഷിക്കുമ്പോൾ അതിന്റെ അനുഭവം മറ്റേതിനും ഉണ്ടാകുന്നു. അപ്പോൾ ആ പ്രതിഭാസം നിലനിൽക്കുന്നുണ്ട്. അതിന്റെ അടിസ്ഥാനത്തിൽ ആശയവിനിമയം (Communication) നടക്കുന്നുണ്ട് എന്ന് ബെൽ പരീക്ഷണം വ്യക്തമാക്കി. അതുപോലെതന്നെ ഈ കണികകളെ സ്ഥലകാലങ്ങളുടെ മാധ്യമമില്ലാതെ വിദൂരതയിലേക്ക് ട്രാൻസ്പോർട്ട് ചെയ്യാം (സംവഹിക്കാം). വാസ്തവത്തിൽ അതാണ് ടെലിപോർട്ടേഷൻ എന്ന ആശയത്തിലേക്ക് വഴിതെളിച്ചത്. ഇത് ഇപ്പോൾ അത്ഭുതമാണ്, ഈ അത്ഭുതത്തിനു പുറകിൽ സാധാരണ യുക്തിക്കു ചേരുന്ന ഒരു വിശദീകരണം നൽകാൻ ഇപ്പോൾ ശാസ്ത്രത്തിന് ആവില്ല.

എന്തിനാണ് ഈ പുതിയ ആശയം ഇവിടെ സൂചിപ്പിച്ചത് എന്നു ചോദിച്ചാൽ, പഴയ മതവിശ്വാസത്തിലും പുതിയ ശാസ്ത്രത്തിലുമുള്ള ചില സമാനതകൾ ചൂണ്ടിക്കാണിക്കാനാണ്. ക്രിസ്തുവിന്റെ ഉയിർപ്പ് ഒരു അത്ഭുതമാണ്, ആ അത്ഭുതമാണ് ക്രിസ്തീയ വിശ്വാസത്തിന്റെ കേന്ദ്രം. പൗലോസ് അപ്പോസ്തോലൻ പറഞ്ഞതുപോലെ 'യേശുക്രിസ്തു ഉയിർത്തിട്ടില്ല എങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം. നിങ്ങളുടെ വിശ്വാസവും വ്യർത്ഥം' (1 കൊരി. 15:17). അതിന്റെ അർത്ഥം ക്രിസ്തീയ വിശ്വാസത്തിന്റെ ആണിക്കല്ല്, ഉയിർത്തെഴുന്നേറ്റ യേശുക്രിസ്തുവാണ്, ഉയിർപ്പ് നിർണ്ണായകമാണ് എന്നാണ്. സാധാരണ വ്യാഖ്യാനങ്ങളിൽ, സുവിശേഷങ്ങളിൽ പറയുന്ന ഒഴിഞ്ഞ കല്ലറ (Empty tomb) ക്രിസ്തുവിന്റെ ഉയിർപ്പിന്റെ തെളിവായി ക്രിസ്തീയ വിശ്വാസികൾ കരുതുന്നു. കർത്താവിന്റെ ആരാധകരായ സ്ത്രീകളാണ് ആദ്യം ഒഴിഞ്ഞ കല്ലറ കണ്ടത്. അവരുടെ സാക്ഷ്യം അനുസരിച്ച് പത്രോസും യോഹന്നാനുമൊക്കെ അതു പോയി കണ്ടു. കല്ലറയിൽ അടക്കംചെയ്ത ക്രിസ്തുവിന്റെ ശരീരം അവിടെ ഇല്ല എന്നാണ് അവർ മനസ്സിലാക്കിയത്. ഒരു ദൂതൻ സ്ത്രീകളോട് ക്രിസ്തു ഉയിർത്തു എന്ന് അറിയിക്കയും ചെയ്തു. അപ്പോൾ

ക്രിസ്തു ഉയിർത്തെഴുന്നേറ്റു എന്ന് അവർ പ്രഘോഷിച്ചു. ആ പ്രഘോഷണമാണ് ക്രിസ്തീയ വിശ്വാസത്തിന്റെ നാരായവേരായി കരുതപ്പെടുന്നത്.

എന്നാൽ കല്ലറയിൽ നിന്ന് അപ്രത്യക്ഷനായ ക്രിസ്തു വാതിലുകളും ജനലുകളും ഭദ്രമായി അടച്ച മുറിയിൽ അപ്പോസ്തോലന്മാർക്ക് വീണ്ടും പ്രത്യക്ഷപ്പെട്ടു എന്നാണ് സുവിശേഷങ്ങൾ രേഖപ്പെടുത്തുന്നത്. അങ്ങനെയുള്ള ഒരു സംഭവം – ഒരിടത്ത് അപ്രത്യക്ഷമാകുകയും, വേറൊരിടത്ത് പ്രത്യക്ഷപ്പെടുകയും ചെയ്യുന്ന സംഭവം – വിശ്വാസികൾ മാത്രം വിശ്വസിക്കുന്ന ഒന്നാണ്. അത് അന്ധവിശ്വാസമാണ്, അസത്യമാണ് എന്ന് പറഞ്ഞ് തള്ളിക്കളയുന്ന ധാരാളം ആളുകൾ ലോകത്തിൽ ഉണ്ട്. അത്ഭുതം എന്ന് കരുതുന്ന സംഗതി അവിടെ നടന്നു എന്നാണ് വിശ്വാസികൾ കരുതുന്നത്. ശാസ്ത്രംകൊണ്ട് വിശ്വാസത്തെ തെളിയിക്കാനോ, വിശ്വാസംകൊണ്ട് ശാസ്ത്രത്തെ ചെറുതാക്കാനോ അല്ല ഇക്കാര്യം ഇവിടെ സൂചിപ്പിക്കുന്നത്. ടെലിപോർട്ടേഷൻ എന്ന ശാസ്ത്രത്തിലെ ഒരു സങ്കൽപ്പം വിരോധാഭാസമായി, നിലനിൽക്കുന്നു. അതേസമയം അതിനു പ്രായോഗികമായ ഒരു യാഥാർത്ഥ്യം ഉണ്ട് എന്ന് കണ്ടതുപോലെ തന്നെ, ക്രിസ്തീയ വിശ്വാസത്തിലും അത്ഭുതം എന്ന് വ്യവഹരിക്കപ്പെടുന്ന ചില സംഗതികളെ പുതിയ ശാസ്ത്രം ഏതാണ്ട് ഒരളവിൽ ന്യായീകരിക്കുന്നതുപോലെ, തോന്നുന്നു. ഇത് ഒരു സൂചന മാത്രമാണ്. ഒരു തെളിവായി എടുക്കാനല്ല ഇത് പറയുന്നത്.

നമ്മുടെ ഈ സ്ഥൂല ലോകത്തിൽ ഭൗതികമായി നാം കാണുകയും ഇടപെടുകയും ചെയ്യുന്ന "യഥാർത്ഥ" ലോകത്തിന്റെ അടിസ്ഥാനമായുള്ളത് അതി സൂക്ഷ്മമായ ക്വാണ്ടം ലോകമാണ്. അണുഗർഭത്തിനുള്ളിലെ കണികകളും ഉപകണികകളും അവയുടെ പ്രവചനവിധേയമല്ലാത്ത ഊർജ്ജ വ്യവഹാരങ്ങളും അനിശ്ചിതമായ സംഭവ്യതകളുമൊക്കെയാണ് ക്വാണ്ടം ഫിസിക്സിന്റെ തട്ടകം. നാം സാധാരണ യാഥാർത്ഥ്യമായി കരുതുന്ന ദ്രവ്യപ്രപഞ്ചം ഉറപ്പുള്ളതാണ്, ഉപകരണങ്ങൾകൊണ്ട് മാറ്റിമറിക്കാവുന്നതാണ്. പക്ഷേ, ഇങ്ങനെ ഉറപ്പുള്ള ദ്രവ്യപ്രപഞ്ചത്തിന്റെ അടിയിൽ, അല്ലെങ്കിൽ ഉള്ളിന്റെ ഉള്ളിൽ, ഒട്ടുംതന്നെ പ്രവചനവിധേയമല്ലാത്ത, നിയമാകരമല്ലാത്ത ഒരു യാഥാർത്ഥ്യം നിലനിൽക്കുന്നുണ്ട്. ഉദാഹരണമായി നമ്മൾ ഒരു നൂറു നിലയുള്ള കെട്ടിടത്തിൽ നിൽക്കുന്നു എന്നു വിചാരിക്കുക. അതിശക്തമായി പണിതിരിക്കുന്ന ഒന്നാണ്. നമുക്കതിൽ ഭയമില്ല, ഈ കെട്ടിടം താഴെ പോകില്ല എന്നു നമുക്കറിയാം. പക്ഷേ, അതു പണിത ശില്പി വന്നു പറയുകയാണ്, ഇതിങ്ങനെ കോൺക്രീറ്റ് കൊണ്ടും ലോഹം കൊണ്ടും ദൃഢമായി പണിതിട്ടുണ്ട്; പക്ഷേ, ഇതിന് ശരിയായ അടിസ്ഥാനം ഒന്നുമില്ല; ഒരു കുഴമ്പുരൂപത്തിലുള്ള ദ്രാവകത്തിലാണ് ഈ കെട്ടിടം ഇട്ടിരിക്കുന്നത്, വെള്ളംപോലെ അങ്ങോട്ടും ഇങ്ങോട്ടും ഒഴുകുന്ന ദ്രാവകത്തിലാണ് ഇത് കിടക്കുന്നത് എന്നു പറഞ്ഞാൽ നമ്മുടെ ഉള്ളൊന്ന് കാളും. വീണ്ടും അതിൽ കയറാൻ നാം ഒരിക്കൽകൂടി ആലോചിച്ചു എന്നു വരാം. ഏതാണ്ട് ഇതുപോലെയാണ് നാം കാണുന്ന ഉറപ്പുള്ള പ്രപഞ്ചം, ഐസക്ക് ന്യൂട്ടന്റെ തത്വങ്ങളനുസരിച്ച് ഭൗതിക ബലങ്ങളും അതിന്റെ ആകർഷണ, വികർഷണങ്ങളും നാം ഭംഗിയായി സാധാരണ ഫിസിക്സിൽ പഠിക്കുന്നുണ്ട്. പക്ഷേ, ഇതിന്റെ ഉള്ളിന്റെ ഉള്ളിൽ ഉള്ള യാഥാർത്ഥ്യം ഈ നിയമങ്ങൾക്ക് ഒന്നും വിധേയമാകാത്ത ഒന്നാണ് എന്ന് നാം അറിയുമ്പോൾ അത് വലിയ വൈരുധ്യമായിത്തോന്നാം. ഈ വൈരുദ്ധ്യം വിസ്മയം ഉണ്ടാക്കുന്നതാണ്. ഈ വിസ്മയം നാം നിലനിർത്തണം എന്നു മാത്രമെ വിശ്വാസത്തിന്റെയും ശാസ്ത്രത്തിന്റെയും താരതമ്യത്തിന്റെ ഫലമായി പറയുവാൻ സാധിക്കുകയുള്ളു. ആദ്യമെ സൂചിപ്പിച്ചതുപോലെ, ഒന്ന് മറ്റൊന്നിനെ തെളിയിക്കുന്നു എന്നോ നിരാകരിക്കുന്നു എന്നോ പറയാനാവില്ല. വിസ്മയിക്കാനുള്ള മനുഷ്യന്റെ ശേഷി ശാസ്ത്രത്തിലും മതത്തിലും ഒരുപോലെയാണ്.

യേശുക്രിസ്തു ഒരിക്കൽ പറഞ്ഞു, 'ആരെങ്കിലും തന്റെ ഹൃദയത്തിൽ സംശയിക്കാതെ, താൻ പറയുന്നത് സംഭവിക്കും എന്ന് വിശ്വസിച്ചുകൊണ്ട് ഈ മലയോട് നീങ്ങി കടലിൽ ചാടിപ്പോക എന്നു പറഞ്ഞാൽ അവൻ പറഞ്ഞതുപോലെ സംഭവിക്കും എന്നു സത്യമായിട്ട് ഞാൻ പറയുന്നു' (മർക്കോ. 11:23). ക്വാണ്ടം തലത്തിൽ ഇങ്ങനെ ഒരു സംഭവം സംഭവിക്കാനുള്ള സാധ്യത (probability) തത്വത്തിൽ നിലനിൽക്കുന്നു. ടെലിപോർട്ടേഷൻ എന്ന ആശയം ക്വാണ്ടം യാഥാർത്ഥ്യത്തിന്റെ സാധ്യതയെ സൂചിപ്പിക്കുന്നു എന്ന് പറയാം. നിരീക്ഷകന്റെ വിശ്വാസവും ബോധ്യവും ക്വാണ്ടം ശാസ്ത്ര പരീക്ഷണങ്ങളിൽ പ്രബലമായ സ്വാധീനം ചെലുത്തുന്നു. നാം സ്കൂളിൽ പരിചയിക്കുന്ന ക്ലാസ്സിക്കൽ ഭൗതികസിദ്ധാന്തം പഠിപ്പിക്കുന്നതുപോലെ വസ്തുനിഷ്ഠവും, നിരീക്ഷകനിൽ നിന്ന് വേറിട്ടതുമായ ഒരു യാഥാർത്ഥ്യം ക്വാണ്ടം തലത്തിൽ ഇല്ല. നമ്മുടെ സാധാരണ ലോകത്തിലാണ് ന്യൂട്ടന്റെ തത്വങ്ങൾ – വിവിധ ബലങ്ങൾ, ആകർഷണ വികർഷണങ്ങൾ – ബാധകമായിട്ടുള്ളത്. അതിസൂക്ഷ്മമായ ക്വാണ്ടം തലത്തിൽ അവ നിലനിൽക്കുന്നില്ല. ഏറ്റവും അത്ഭുതകരമായ സംഗതി ഉറച്ചതും പ്രവചനവിധേയവുമായ നമ്മുടെ "യഥാർത്ഥ" ലോകത്തിന്റെ അടിയിൽ ഈ നിയമങ്ങളൊന്നും ബാധകമല്ലാത്ത മറ്റൊരു മൗലിക യാഥാർത്ഥ്യമുണ്ട് എന്നതാണ്. അതുകൊണ്ട് ക്രിസ്തുവിന്റെ ഉയിർപ്പിൽ സംഭവിച്ചതെന്താണ് എന്ന് നമുക്ക് ശാസ്ത്രീയമായി വ്യക്തമാക്കാൻ കഴിയില്ല, എങ്കിലും ക്വാണ്ടം സിദ്ധാന്തത്തിൽ പറയുന്നതനുസരിച്ച് ഇതൊക്കെ സംഭവ്യതയിൽപ്പെട്ടതാണ്, അസംഭവ്യമല്ല എന്ന് നമുക്ക് പറയാം.



**നിയമ പഠനം**

അഡ്വ. തോമസ് ഫിലിപ്പ്, ചെങ്ങന്നൂർ

# ആകാശം ഇടിഞ്ഞാലും നീതി നടപ്പിലാക്കും
## Fiat Justicia, Ruat Caelum

നമ്മുടെ നീതി പീഠങ്ങളോട് ചേർത്ത് എഴുതിയിരിക്കുന്ന ഈ വാചകങ്ങൾ മഹത്തരമാണ്. വലിയ ഒരു അനീതിയുമായി ബന്ധപ്പെട്ട് ഉച്ചരിച്ച വാചകമാണ് ഇത് എങ്കിലും നീതി നടപ്പിലാക്കുന്നതിന്റെ കാർക്കശ്യം ഇത് വ്യക്തമാക്കുന്നു.

AD 41-ൽ മരിച്ച സെനക്കം എഴുതിയതായി കരുതപ്പെടുന്ന പുസ്തകമാണ് De Ira റോമൻ ഗവർണ്ണറായിരുന്ന പിസോ അദ്ദേഹത്തിന്റെ കീഴിലുള്ള ഒരു ഭടനെ കാണാതായപ്പോൾ അയാളെ ഭടന്റെ സുഹൃത്തായ പട്ടാളക്കാരൻ കൊന്നു എന്ന് കരുതി വിചാരണ നടത്തി. തന്റെ സുഹൃത്തിനെ ഹാജരാക്കാൻ കഴിയാതെ വന്ന പട്ടാളക്കാരനെ സുഹൃത്തിനെ കൊന്നതാണ് എന്ന് കണ്ട് വാളിൽ കൊല്ലുവാൻ വിധിയായി. വിധി നടപ്പിലാക്കേണ്ട സെൻടൂറിയൻ അതിന് മടികാണിച്ചു. അപ്പോൾ മരിച്ചു എന്ന് കരുതിയിരുന്ന ഭടൻ തിരികെ വന്നു. പിസോയുടെ തീരുമാനത്തിൽ മാറ്റമുണ്ടാകും എന്നു കരുതിയ സെൻടൂറിയന് സംബന്ധിച്ച് അത് നടന്നില്ല. വിധി നടപ്പിലാക്കേണ്ട സെൻടൂറിയൻ വിധി നടപ്പിലാക്കാത്തതിന് കൊല്ലാൻ പിസോ ഉത്തരവായി. വിചാരണ നടത്തി പാസ്സാക്കിയ വിധി മാറ്റുവാൻ സാദ്ധ്യമല്ല എന്നതിനാൽ പട്ടാളക്കാരെയും കൊന്ന് വിധി നടപ്പിലാക്കുവാൻ ഉത്തരവായി. രണ്ട് നിരപരാധികളെയും കൊല്ലുവാൻ കാരണമായത് തിരിച്ച് വന്ന് പ്രത്യക്ഷപ്പെട്ട ഭടന്റെ മുൻ അസാന്നിദ്ധ്യമാണ് എന്നതിനാൽ ഭടനെയും കൊല്ലുവാൻ വിധിച്ചു. ഈ സമയത്ത് ആവർത്തിച്ച് ഉച്ചരിച്ച വാക്കുകൾ ആണ് 'Fiat Justicia, Ruat Caelum' ആകാശം ഇടിഞ്ഞാലും നീതി നടപ്പിലാക്കും. ഇത് നിയമവൃത്തങ്ങളിൽ ആദർശവാക്യമായ തന്നെ നിലനില്ക്കുന്നു.

കോടതികളിൽ നിയമവും തെളിവുമാണ് കേസ് തീർപ്പിന്റെ അടിസ്ഥാനം. ക്രിമിനൽ കേസുകളിൽ കൊലപാതക കേസുകളിൽ, കൊല്ലപ്പെട്ടു എന്നു കരുതി കൊലപാതകം ആരോപിച്ച് വിചാരണ നടക്കുമ്പോഴും, തീർപ്പ് കല്പിക്കുമ്പോഴും കൊല്ലപ്പെട്ടു എന്നു കരുതുന്ന ആൾ തിരിച്ച് ജീവനോട് പ്രത്യക്ഷപ്പെടുന്ന സംഭവം ഉണ്ടായിട്ടുണ്ട്. ശിക്ഷ വിധിച്ച് ആയത് കുറെയൊക്കെ അനുഭവിച്ച് അവസാനം ഉന്നത നീതി പീഠങ്ങൾ അപ്പീലിൽ നിരപരാധിത്വം കണ്ട് വെറുതെ വിടുന്ന സംഭവങ്ങൾ സാധാരണയാണ്. മടുപ്പിക്കുന്ന കാലതാമസം നിയമ നടപടികളുടെ ഒരു സ്വഭാവമാണ്.

കേസുകളുടെ തീർപ്പിന്റെ കാലതാമസം മൂലം വ്യവഹാരം ആരംഭിക്കുമ്പോൾ ഉള്ള മൂല്യവും ആവശ്യവും വ്യവഹാരം തീർച്ചയാകുമ്പോൾ ഇല്ലാതാകുന്നു. ക്രിമിനൽ കേസുകളിൽ കാലതാമസം മൂലം വൃദ്ധരാകുന്ന പ്രതികളെ ശിക്ഷിക്കുന്നത് നീതിയുമല്ലാതാകുന്നു. ശിഷയുടെ ഉദ്ദേശവും സഫലികരിക്കുന്നില്ല. രാഷ്ട്രീയ പ്രാധാന്യമുള്ള കേസുകൾ അനന്തമായി നീളുന്നു. പാമോയിൽ, അയോദ്ധ്യ കേസുകളിലെ കാലതാമസം കോടതികളിൽ പോലും ആശങ്ക സൃഷ്ടിക്കുന്നു. തീരുമാനമാകാത്ത ഈ കേസുകൾ എത്രയോ പേരുടെ ഭാവി വഴിമുടക്കിയായിരിക്കുന്നു.

സ്വത്തുക്കൾക്കും സ്ഥാനമാനങ്ങളുടെ നേട്ടത്തിനും ധാരാളം പേർ കോടതികളെ ശരണം പ്രാപിക്കുന്നു. നിസ്സാരമായ കുടുംബ പ്രശ്നങ്ങൾ ഉന്നയിച്ച് ഭാര്യഭർത്താക്കന്മാർ കോടതിയിലേക്ക് വരുന്നു.

അത് ക്രിമിനൽ കേസുകളാക്കി മാറ്റി നിസ്സാര പ്രശ്നങ്ങൾ സങ്കീർണ്ണമാകുന്നു. കുടുംബങ്ങൾ തമ്മിൽ പിണക്കം വലുതാകുന്നു. പലതും വിവാഹമോചനത്തിൽ അവസാനിക്കുന്നു. കുടുംബ തകർച്ച ആരോഗ്യമുള്ള ഒരു സമൂഹത്തെയും രാഷ്ട്രത്തെയും കെട്ടിപ്പടുക്കാൻ സഹായിക്കുകയില്ല.

കോടതിയിലേക്ക് കടന്നു ചെന്നാൽ നീതി പൂർണ്ണമായി ലഭിക്കും എന്ന് കരുതുന്നുവെങ്കിൽ അത് ഒട്ടേറെ ഘടകങ്ങളുടെ അടിസ്ഥാനത്തിലായിരിക്കും. സാക്ഷികൾ അന്വേഷണ ഉദ്യോഗസ്ഥർ, അഭിഭാഷകർ, തെളിവ്, ന്യായാധിപന്മാർ തുടങ്ങി ഒട്ടേറെ വ്യക്തികളുടെ സത്യസന്ധത, സ്വഭാവം, നീതി വ്യഗ്രത, യുക്തി, ബുദ്ധി എന്നിവകളെ ആശ്രയിച്ചിരിക്കും. വ്യവഹാരത്തിനായി മുന്നോട്ടുപോകുമ്പോൾ ബൈബിളിൽ ജ്ഞാനിയായ ശലോമോന്റെ വാക്കുകൾ ശ്രദ്ധയിൽ പെടണം. സദൃശവാക്യങ്ങൾ 25:8 “നീ ബന്ധപ്പെട്ട് വ്യവഹാരത്തിന് പുറപ്പെടരുത് അല്ലെങ്കിൽ കൂട്ടുകാരൻ നിന്നെ ലജ്ജിപ്പിച്ചാൽ എന്തു ചെയ്യും. നിന്റെ വഴക്ക് കൂട്ടുകാരനുമായി പറഞ്ഞു തീർക്കുക.”

ആദിമകാലം മുതൽ തന്നെ കള്ളം പറയുന്ന സാക്ഷികൾ ഇപ്പോഴും യാതൊരു മാറ്റവുമില്ലാതെ തുടർന്നു വരുന്നു. കള്ള സാക്ഷ്യം പറയരുത് എന്നത് പത്തു കല്പനയിൽപ്പെട്ട ഒന്നാണല്ലോ. കള്ള സാക്ഷ്യം പറയുന്നവരെ എങ്ങനെ ശിക്ഷിക്കണമെന്ന് ആവർത്തന പുസ്തകം 19,16–19ൽ കാണുന്നു. “ന്യായാധിപന്മാർ നല്ലവണ്ണം വിസ്താരം കഴിക്കണം. സാക്ഷി കള്ളസാക്ഷി എന്നും സഹോദരന്റെ നേരെ കള്ള സാക്ഷ്യം പറഞ്ഞു എന്നു കണ്ടാൽ അവൻ സഹോദരനു വരുത്തുവാൻ നിരൂപിച്ചതു പോലെ നിങ്ങൾ അവനോട് ചെയ്യണം.” ഇൻഡ്യൻ ശിക്ഷാ നിയമം കള്ള സാക്ഷ്യം ഗൗരവമായ കുറ്റമായി കണക്കാക്കി ശിക്ഷക്കു വിധേയമാക്കുന്നു. നിരപരാധിയെ കള്ള സാക്ഷി മൊഴി മൂലം വധശിക്ഷക്ക് ഇടയാക്കിയാൽ അതിനു കാരണമായ സാക്ഷിക്ക് അതേ ശിക്ഷകൊടുക്കുവാൻ വ്യവസ്ഥ ചെയ്യുന്നു. (ഇൻഡ്യൻ) ശിക്ഷാ നിയമം 191 മുതൽ 229) പുറപ്പാട് 23, 1–3, സങ്കീർത്തനം 15, 1–5–0 ഇത് ഓർമ്മിക്കുന്നു.

‘അപ്പോക്രിഫാ’ പുരാതന ക്രൈസ്തവ സഭകൾ പ്രാധാന്യത്തോട് കൂടി കണക്കാക്കുന്ന ഒരു ഗ്രന്ഥമാണ്. അതിൽ കള്ള സാക്ഷ്യം പറയുന്ന രണ്ട് ന്യായാധിപന്മാരെ ദാനിയേൽ പ്രവാചകൻ ക്രോസ് വിസ്താരം നടത്തുന്ന രംഗം വിവരിക്കുന്നു. ദാനിയേലിന്റെ പുസ്തകം 13–ാം അദ്ധ്യായവും സൂസന്നയുടെ ഒന്നാം പുസ്തകവും - അദ്ധ്യായത്തിലും ഇത് വിവരിക്കുന്നു. ഹിക്കായ്യുടെ മകളായ സൂസന്ന അതി സുന്ദരിയും ദൈവ ഭയമുള്ളവളും മോശയുടെ ന്യായപ്രമാണം അറിയുന്നവരുമായിരുന്നു. സമ്പന്നനായ ജോവക്കീം അവൾക്ക് ഭർത്താവായിരുന്നു. ജോഹക്കിയുടെ വീട്ടിൽ വ്യവഹാര തീർപ്പിനായി വന്ന രണ്ട് ന്യായാധിപന്മാർ സൂസന്നയെ ശാരീരികമായി പ്രാപിക്കുവാൻ ശ്രമിക്കുകയും പരാജയപ്പെടുകയും ചെയ്തപ്പോൾ അവൾക്ക് എതിരെ മറ്റൊരു പുരുഷനുമായി വ്യഭിചാര കുറ്റം വ്യാജമായി ചാർത്തി. വിചാരണ നടത്തിയപ്പോൾ മുതിർന്നവരായ ഇവരുടെ കള്ള സാക്ഷ്യം ജനം വിശ്വസിച്ചു. അവളുടെ കരച്ചിൽ കേട്ട ദൈവം ദാനിയേലിനെ അവിടേക്ക് അയക്കുന്നു. ദാനിയേൽ ജനം കേൾക്കേ ഈ രണ്ട് ന്യായാധിപന്മാരേയും പരസ്പരം മാറ്റി നിർത്തി ക്രോസ് വിസ്താരം ചെയ്യുന്നു. വിസ്താരത്തിൽ ഇരുവരും കുറ്റകൃത്യം നടന്ന സ്ഥലം വ്യത്യസ്ഥമായി പറയുന്നു. ആദ്യത്തെ ആൾ അക്കേഷ്യ മരത്തിന്റെ ചുവട്ടിൽ വച്ച് ആണ് എന്നും രണ്ടാമത്തവൻ ആസ്പിൻ മരത്തിന്റെ ചുവട്ടിൽ വച്ച് എന്നും പരസ്പരം വിരുദ്ധമായി. ന്യായാധിപന്മാരായ ഇവർ കള്ള സാക്ഷികൾ ആണ് എന്ന് കണ്ട് ജനം സൂസന്നയ്ക്ക് നൽകാൻ ആഗ്രഹിച്ച വധശിക്ഷ കള്ള സാക്ഷി പറഞ്ഞ ന്യായാധിപന്മാർക്ക് നൽകുന്നു. ചരിത്രതാളുകളിൽ ഇമ്മാതിരി എത്രയോ സംഭവങ്ങൾ നാം വായിക്കുന്നു. കോടതികൾ മാത്രം ശ്രമിച്ചാൽ നീതി നേരെ ചൊവ്വെ നടത്തുവാൻ സാദ്ധ്യമല്ല.

സിവിൽ കേസുകൾ വിധിയാകുകയും വിധി നടപ്പിലാക്കുകയും ചെയ്യുന്നത് ദീർഘമായ നടപടി ക്രമങ്ങളിൽ കൂടിയാണ്. വിധി ലഭിച്ചതിനു ശേഷം കോടതി മൂലം വിധി നടത്താൻ നടപടികൾ സ്വീകരിക്കാതെയും കോടതിയിൽ നിന്നും വ്യക്തമായ ഉത്തരവുകൾ വിധി നടത്തിപ്പിനായി കിട്ടാതെയും വരുന്നതു മൂലം ദീർഘമായ ഒരു കാലം വ്യവഹാരം നടത്തി വിധി സമ്പാദിച്ചതിനു ശേഷം അതിന്റെ ഫലം അനുഭവിക്കാതെ വ്യർത്ഥഫലങ്ങളായി മാറുന്ന വിധികൾ എത്രയോ ഉണ്ട്.

കോടതികൾ വിധികൾ ഒട്ടേറെ കാരണങ്ങളാൽ വിമർശന വിധേയമാകുന്നില്ല. കോടതി നടപടി പല ഘടകങ്ങളെയും ആശ്രയിച്ചു നൽകുന്നതിനാൽ ദീർഘിക്കുന്നതിനാലും, കേസുകളുടെ ബാഹുല്യം കൂടുന്നതിനാലും ഏവർക്കും തൃപ്തികരമായ നീതി നടപ്പിലാക്കുന്നതിനായി ഒത്തുതീർപ്പ് കോടതികൾ, അതായത് ലീഗൽ സർവ്വീസ് അതോരിറ്റി, മദ്ധ്യസ്ഥതയ്ക്കു നമ്മുടെ നിയമ സംവിധാനം അനുവദിക്കുകയും അതിനുള്ള സൗകര്യം ഒരുക്കി തരുന്നുണ്ട്. തർക്കങ്ങൾ പറഞ്ഞു തീർക്കുക എന്നത് പരിഷ്കൃത സമൂഹത്തിന്റെ സ്വഭാവമാണ്. കഴിഞ്ഞ കേന്ദ്ര സർക്കാർ ആവിഷ്കരിച്ചിരിക്കുന്ന മദ്ധ്യസ്ഥത ഉൾപ്പെടെയുള്ള സംവിധാനം - ലോക് അദാലത്തുകൾ മറ്റും എല്ലാതലങ്ങളിലും ശക്തമായി തുടരുന്നു.

(ശേഷം 25–ാം പേജിൽ)



**ആരാധനാ പഠനം**

ഫാ. ഫിലിപ്പ് ജേക്കബ് മൂലമണ്ണിൽ

# മാർയാക്കോബിന്റെ അനാഫോറ ഉത്ഭവവും വളർച്ചയും

**പദപരിചയം**

തക്സോ എന്ന സുറിയാനി പദത്തിന് ക്രമം എന്നും, ഗ്രീക്കു ഭാഷയിൽ നിന്നും സുറിയാനിയിലേക്ക് കടം കൊണ്ട (loaned word) അനാഫൂറോ എന്ന പദത്തിന് കാഴ്ച അർപ്പണം എന്നും ആണ് അർത്ഥം. സമാധാനത്തിനുവേണ്ടിയുള്ള പ്രാർത്ഥന മുതൽ അന്തിമ ആശിർവാദം വരെയുള്ള ഭാഗമാണ് അനാഫോറാ.

**ഉദ്ഭവം**

അന്ത്യ അത്താഴ സമയത്ത് 'അപ്പം എടുത്ത് സ്തോത്രം ചൊല്ലി' 1 കോരി 11:24, 'പാനപാത്രം എടുത്തു സ്തോത്രം ചൊല്ലി' വിശുദ്ധ മത്തായി 26:27, വിശുദ്ധ മർക്കോസ് 14:23 എന്നിങ്ങനെ പുതിയ നിയമത്തിൽ പറയുന്നുവെങ്കിലും, സ്തോത്ര പ്രാർത്ഥനയുടെ വിശദാംശങ്ങൾ നൽകിയിട്ടില്ല. ആദിമ ക്രൈസ്തവർക്കു ചിരപരിചിതമായ പ്രാർത്ഥന ആയിരുന്നതു കൊണ്ടാകാം പുതിയ നിയമ രചയിതാക്കൾ ഇത് എഴുതി ചേർക്കാതിരുന്നത്. യഹൂദന്മാരുടെ ഭക്ഷണസമയത്തെ സ്തോത്ര പ്രാർത്ഥനയ്ക്ക് ക്ലിപ്തമായ രൂപം ഉണ്ടായിരുന്നു. ഇതിനു സമാനമായ ഒരു സ്തോത്ര പ്രാർത്ഥന ആയിരിക്കണം കർത്താവ് അന്ത്യ അത്താഴ സമയത്ത് നടത്തിയത്. യഹൂദന്മാരുടെ സ്തോത്ര പ്രാർത്ഥനകളുടെ മാതൃകയിലാണ് ആദ്യത്തെ 'കുർബാന ക്രമങ്ങൾ ഉണ്ടായത് എന്നാണ് പണ്ഡിതമതം. മൂന്നാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം മുതൽ ക്ലിപ്തമായ, എഴുതപ്പെട്ട ആരാധനാക്രമങ്ങൾ വിശുദ്ധ കുർബ്ബാന അർപ്പണത്തിന് ഉപയോഗിക്കണമെന്ന നിഷ്കർഷ ഉണ്ടായി. അതിനു മുമ്പ് എഴുതി തയ്യാറാക്കിയ പ്രാർത്ഥനകൾ മാത്രമേ ഉപയോഗിക്കാവൂ എന്ന നിർബന്ധം ഉണ്ടായിരുന്നില്ല. അടിസ്ഥാന വിശ്വാസങ്ങൾ പാലിച്ചുകൊണ്ട്. വാചകങ്ങളുടെ ഘടനയും പ്രാർത്ഥനകളുടെ ദൈർഘ്യവും നിശ്ചയിക്കുന്നതിന് കാർമ്മികന് സ്വാതന്ത്ര്യം ഉണ്ടായിരുന്നു. ഇതിനെക്കുറിച്ച് പുരാതന രേഖകളിൽ സൂചനയുണ്ട്. (മദ്റോശോ, സീരി, കോട്ടയം, ജനുവരി, 2002, P.21)

ആരാധനയിൽ ഉപയോഗിക്കുന്ന പ്രാർത്ഥനകൾ സഭാവിശ്വാസത്തിന് അനുസൃതമായിരിക്കണമെന്ന നിഷ്കർഷയുടെ ഭാഗമായാണ് എഴുതി തയ്യാറാക്കിയ ആരാധനക്രമങ്ങൾ ഉപയോഗിച്ചു തുടങ്ങിയത്. ഗോത്ര പിതാക്കന്മാരുടെ കാലത്ത് ലളിതമായി ആരംഭിച്ച യാഗങ്ങളും ആരാധനാരീതികളും, മോശയുടെ കാലത്ത് ക്ലിപ്തമായ നിയമങ്ങൾക്കനുസൃതമായി നടത്തിത്തുടങ്ങി. കാലോചിതമായ മാറ്റങ്ങൾ ആരാധനയിൽ വരുത്തുന്നത് ദൈവഹിതത്തിനെതിരല്ലെന്ന് പൊതുവെ യാഥാസ്ഥിതികരായിരുന്ന യഹൂദന്മാർ ചിന്തിച്ചിരുന്നു. ഇതേ രീതിയിലുള്ള മാറ്റങ്ങൾ ക്രിസ്തീയ ആരാധനയിൽ ഉണ്ടായി.

**രചയിതാവ്**

അനാഫോറായുടെ ആദ്യരൂപം യെറുശലേമിൽ ഉദ്ഭവിച്ചതിനാൽ യെറുശലേമിലെ ഒന്നാമത്തെ എപ്പിസ്കോപ്പ ആയിരുന്ന മാർ യാക്കോബിന്റെ പേരിൽ അറിയപ്പെട്ടു. യെറുശലേമിലെ ബിഷപ്പായ വിശുദ്ധ യാക്കോബ് ഒരു അനാഫോറ എഴുതിയെന്ന് ആദ്യമായി രേഖപ്പെടുത്തുന്ന സഭാപിതാവ് കോൺസ്റ്റാന്റിനോപ്പിളിലെ പാത്രയർക്കീസ് ആയിരുന്ന പ്രൊക്ലസ് ആണ്. (Warren FC, The Liturgy and

Ritual of the Ante-Nicene Church, 2nd Ed, London, 1912, P.197-199). വിശുദ്ധ യാക്കോബിന്റെ അനാഫോറയെപ്പറ്റി വ്യക്തമായി പരാമർശിക്കുന്ന ആദ്യ ആധികാരിക രേഖ 692-ൽ കൂടിയ ട്രള്ളോ സുന്നഹദോസിന്റെ 32-ാം കാനോനാണ്. അത് ഇപ്രകാരമാണ്; "ശരീരപ്രകാരം നമ്മുടെ ദൈവമായ ക്രിസ്തുവിന്റെ സഹോദരൻ, യെറുശലേം സഭയുടെ സിംഹാസനത്തിൽ വാണ യാക്കോബും, കൈസര്യായിലെ മേൽപട്ടക്കാരനായിരുന്ന, ലോകമെങ്ങും അറിയപ്പെട്ടിരുന്ന ബസേലിയോസും ദിവ്യ ആരാധനയുടെ കൗദാശികരൂപം എഴുതി നമ്മെ ഭരമേൽപ്പിച്ചപ്പോൾ, വിശുദ്ധ കാസായിൽ വെള്ളവും വീഞ്ഞും കലർത്തണമെന്ന് അനുശാസിച്ചു" (Canon 32, Council of Trullo, 692). ഇതേ കാലഘട്ടത്തിൽ എഡേസായിലെ യാക്കോബും C.633-708 (Brightman FE, Liturgies Eastern and Western, Oxford, 1896, P.490-494), യറുശലേമിലെ എപ്പിസ്കോപ്പ് ആയിരുന്ന വി.കൂറിലോസും (Cyril of Jerusalem, The Mystagogical Catecheses, NPNF, Vol.VII, 1955), യറുശലേമിലെ വി.യാക്കോബിന്റെ കർത്താവിന്റെ അനാഫോറായെക്കുറിച്ച് പ്രതിപാദിക്കുന്നുണ്ട്. സഹോദരനായ യാക്കോബാണ് രചയിതാവ് എന്ന് 12-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ദീവന്നാസിയോസ് ബർസ്ലീബിയും രേഖപ്പെടുത്തിയിട്ടുണ്ട്: "നാം ഇപ്രകാരം പറയുന്നു. പെന്തിക്കോസ്തി ഞായറാഴ്ച ശ്ലീഹന്മാരുടെ മേൽ പരിശുദ്ധാത്മാവ് ഇറങ്ങിവന്നു.... ബുധനാഴ്ച നമ്മുടെ കർത്താവിന്റെ സഹോദരനായ യാക്കോബ് 'സകലത്തിന്റെയും ദൈവമായ കർത്താവേ' എന്നു തുടങ്ങുന്നതും തന്റെ പേരിൽ അറിയപ്പെടുന്നതുമായ കുർബാന അർപ്പിച്ചു... ഇതാണ് ആദ്യത്തെതും പുരാതനവുമായ കുർബ്ബാന." (ചേടിയത്ത് ജി. അപ്പോശേരി ജി വിവർത്തനം - ദീവന്നാസിയോസ് ബർസ്ലീബി - ആരാധനക്രമത്തിന്റെ വ്യാഖ്യാനം, കോട്ടയം, 1990, P.15). അനാഫോറായുടെ തലവാചകവും രചയിതാവിനെ സൂചിപ്പിക്കുന്നുണ്ട്: അനാഫൂറോ ദ് മോർ യാക്കൂബ് ആഹാവ് ദ് മോറാൻ ഹസ്യോ കദ്മോയോ ദ് ഊർശ്ലേം. ഹസ്യോ = മഹാപുരോഹിതൻ. കദമോയോ - ഒന്നാമത്തേത്.

**പ്രാചീന രേഖകൾ**

ലഭ്യമായിരിക്കുന്ന ഏറ്റവും പുരാതന ഗ്രീക്ക്/ സുറിയാനി കൈയെഴുത്ത് പ്രതികൾ എട്ടും ഒമ്പതും നൂറ്റാണ്ടുകളിലേതാണ്. എന്നാൽ നാലാം നൂറ്റാണ്ടു മുതൽ സഭാപിതാക്കന്മാർ യാക്കോബിന്റെ അനാഫോറായിൽ നിന്നുള്ള ഭാഗങ്ങൾ ഉദ്ധരിച്ചിട്ടുണ്ട്.

**പിൽക്കാല വികസനങ്ങൾ**

ഇന്നത്തെ രൂപത്തിലും ഘടനയിലും ഈ അനാഫോറാ ഒന്നാം നൂറ്റാണ്ടിൽ തന്നെ ഉണ്ടായി എന്നു പറയുവാൻ സാധിക്കുകയില്ല. പിൽക്കാലങ്ങളിൽ രൂപപ്പെട്ട ആശങ്ങൾ ഉൾക്കൊള്ളുന്ന പ്രാർത്ഥനകൾ അതാണ് വ്യക്തമാക്കുന്നത്.

i. പരിശുദ്ധാത്മാവിന്റെ ദൈവത്വത്തെക്കുറിച്ചുള്ള പരാമർശങ്ങളിൽ 381-ൽ കോൺസ്റ്റാന്റിനോപ്പിളിൽ ചേർന്ന രണ്ടാമത്തെ സാർവത്രിക സുന്നഹദോസിന്റെ സ്വാധീനം കാണുന്നുണ്ട്. ഉദാഹരണമായി 'സാരാംശത്തിൽ പിതാവിനോട് സമത്വമുള്ളവൻ' എന്ന വിശേഷണം പരിശുദ്ധാത്മാവിന് ഉപയോഗിച്ചിരിക്കുന്നു.

'സാരാംശത്തിൽ നിനക്ക് സമനായവൻ' വശ്വേലോക്ബൂസിയ' എന്ന വാചകം വേദശാസ്ത്രത്തിൽ ഉപയോഗിച്ചു തുടങ്ങുന്നത് 325-ലെ നിഖ്യാ സുന്നഹദോസിനു ശേഷമാണ്.

ശ്വോ= തുല്ല്യൻ. ലോക്-നിനക്ക്. ഊസിയ-സാരാംശം. ബൂസിയ-സാരാംശത്തിൽ.

ii. പുതിയ നിയമ ആശയങ്ങളുടെ സ്വാധീനമുള്ള പ്രാർത്ഥനകൾ അനാഫോറായിൽ ഉണ്ട്. ഉദാഹരണമായി, സ്ഥാപന വചനങ്ങൾക്ക് മുമ്പുള്ള പ്രാർത്ഥനയിലെ (അപ്പ വീഞ്ഞുകൾ ആശീർവദിക്കുന്നതിന് മുമ്പുള്ള പ്രാർത്ഥന) 'സ്വർഗ്ഗീയ ഊർശ്ലേമിൽ പേരെഴുതപ്പെട്ടിരിക്കുന്ന ആദ്യജാതന്മാർ' ബുക്രേ റ്ശീമായ് ബൂറിശ് ലേം ശ്മായോനീത്തോ' എന്ന ഭാഗം എബ്രായാ ലേഖനം 12:22-ൽ നിന്നുള്ളതാണ്.

ബുക്റേ - ആദ്യജാതന്മാർ. റശേം-(പേർ) എഴുതുക. ശ്മായോനീത്തോ - സ്വർഗീയമായ.

iii. റൂഹാക്ഷണ പ്രാർത്ഥനയിലും (ക്രൊയ്ത്തോ ദ് റൂഹോ) - ബാറക്മോർ, എന്റെ വാത്സല്യമുള്ളവരെ! ജീവനുള്ള പരിശുദ്ധ റൂഹ.... എന്ന് അറിയിച്ചുകൊണ്ട് ഭയത്തോടും വിറയലോടും കൂടി പ്രാർത്ഥിപ്പാനായി വിശ്വാസ സമൂഹത്തെ ശുശ്രൂഷകൻ ആഹ്വാനം ചെയ്യുന്ന സമയം കരങ്ങൾ വിശുദ്ധ കുർബ്ബാനയിൽ ആവസിപ്പിച്ചുകൊണ്ട് കാർമ്മികൻ രഹസ്യമായി അനുഷ്ഠിക്കുന്ന പ്രാർത്ഥന - "പിതാവായ ദൈവമെ...സിംഹാസനത്തിലും രാജത്വത്തിലും അനാന്ത്യമായ സാരാംശത്തിലും നിന്നോട് ഒന്നായിരിക്കുന്നവനും", "ഹാവ് മൊറിയോ ശ് വേലോക് വ്ലബ്റോ ബ്മൗത്ബോവ്മൽക്കൂത്തോ വ്ബൂസിയാ മ് തൂമയ്തോ" - സാരാംശത്തിൽ പിതാവിനോടും പുത്രനോടും ഒന്നായിരിക്കുന്നവൻ (സമാനായിരിക്കുന്നവൻ) എന്ന ആശയം കാണുന്നു. മൗത്ബോ - സിംഹാസനം മൽക്കൂത്തോ - രാജത്വം മ്തൂമയ്ത്തോ - അനാദ്യന്തം. ബ്രോ - പുത്രൻ ലബ്റോ - പുത്രനോട്. വ് ല ബ്രോ - പുത്രനോ

ടും, എന്നാൽ ‘ പുത്രനോടും’ എന്നർത്ഥം വരുന്ന ‘വ്ലബ്രാ’ എന്ന പദം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ ഉപയോഗിക്കുന്ന മലയാള വിവർത്തനങ്ങളിൽ ഭാഷാന്തരം ചെയ്തതായി കാണുന്നില്ല.

“പിതാവായ ദൈവമെ! ഞങ്ങളോടു കരുണ ചെയ്യണമെ, സിംഹാസനത്തിലും രാജത്വത്തിലും അനാദ്യന്തമായ സാരാംശത്തിലും നിന്നോട് ഒന്നായിരിക്കുന്നവനും ....” (വിശുദ്ധ കുർബ്ബാന തക്സ, Mar Julius Press, Pampakuada, 1981, P.65.& വിശുദ്ധ കുർബാന തക്സ Mar Julius Press, Pampakuda, 1986, P.97) )‘നിന്നോടും പുത്രനോടും ഒന്നായിരിക്കുന്നവനും’ എന്ന് ആണ് വിവർത്തനം ചെയ്യേണ്ടിയിരുന്നത്. ഈ പിഴവ് MOC പ്രസിദ്ധീകരിച്ച വിശുദ്ധ കുർബ്ബാന തക്സാകളിലും ആവർത്തിച്ചിട്ടുണ്ട്. (വിശുദ്ധ കുർബാന തക്സാ Malankara Orthodox Church Publications, Kottayam, 7th Edition, 2015, P.67).

കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ ദ്വിശതാബ്ദി ആഘോഷങ്ങളോടനുബന്ധിച്ച് പൗരസ്ത്യ കാതോലിക്കയും മലങ്കര മെത്രാപ്പോലീത്തയുമായ പരിശുദ്ധ മോറാൻ മോർ ബസ്സേലിയോസ് മർത്തോമ്മ പൗലോസ് ദ്വിതീയൻ ബാവാ തിരുമനസ്സിലെ ശ്രേഷ്ഠാനുമതിയോടുകൂടി സെമിനാരിയും എം.ഒ.സിയും സംയുക്തമായി പ്രസിദ്ധീകരിച്ച ബഹുഭാഷാതക്സായും പരിശോധിക്കേണ്ടതുണ്ട്. ഇതിലുള്ള ഇംഗ്ലീഷ് വിവർത്തനം സുറിയാനി മൂലത്തോട് നീതി പുലർത്തുന്നുണ്ട്.

"Have mercy upon us, God the Father and send upon these offerings Your Holy Spirit, the Lord who is equal to you and to (Your) son in throne, kingship and eternal substance...." (Qurbana Taksa (Multi lingual), Orthodox theological seminary & MOC, Kottayam, 2014, P.186) എന്നാൽ മലയാള വിവർത്തനത്തിലും (Ibid, P.71) മലയാള വിവർത്തനത്തെ അടിസ്ഥാനമാക്കിയുള്ള ഹിന്ദി പരിഭാഷയിലും മകളിൽ പരാമർശിച്ച പിഴവ് ആവർത്തിച്ചിട്ടുണ്ട്.

हे पिता - परमेश्वर ! हम पर करुणा करे ! जो गददी एवं राजत्व में और अनादि - अनन्ता में तुझ से एक होता है... (Ibid P. 285)

അനാഫോറായുടെ മലയാള വിവർത്തനത്തെ ആശ്രയിച്ചാണ് ഹിന്ദി വിവർത്തനം തയ്യാറാക്കിയതെന്ന് പരിഭാഷകനായ പ്രൊഫസർ കെ.എം.കുര്യാക്കോസ് ലേഖകനോട് പറയുകയുണ്ടായി.

പുത്തൻകുരിശ് പാത്രിയർക്കൽ സെന്ററിൽ നിന്നും പ്രസിദ്ധീകരിച്ച തക്സായിലും ഈ പിഴവ് കാണുന്നുണ്ട്. (യാക്കോബായ സുറിയാനി ക്രിസ്ത്യാനികളുടെ വിശുദ്ധ കുർബ്ബാന തക്സ, J.S.C Publications, Patriarchal centre, Puthencruz, 2010, P.111).

അന്തോഖ്യായുടെ പരിശുദ്ധ ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ഇവാസ് പാത്രിയർക്കീസ് ബാവായുടെ ശ്രേഷ്ഠാനുമതിയോടുകൂടി മോർ ആദായി പഠന കേന്ദ്രം പ്രസിദ്ധീകരിച്ച ത്രിഭാഷാ തക്സായാണ് മലങ്കരയിൽ പ്രകാശിതമായ മറ്റൊരു കുർബാന തക്സ. പാമ്പാക്കുടയിൽ നിന്നും എം.ഒ.സിയിൽ നിന്നും പുത്തൻ കുരിശിൽ നിന്നും പ്രസിദ്ധീകരിച്ച മലയാള വിവർത്തനങ്ങളിൽ കാണപ്പെടുന്ന മേൽപറഞ്ഞ പിഴവ് ത്രിഭാഷ തക്സായിൽ ആവർത്തിക്കുമ്പോഴും ഇതിലെ ഇംഗ്ലീഷ് ഭാഷാന്തരം സുറിയാനി മൂലത്തോട് പൂർണ്ണമായും നീതി പുലർത്തുന്നുണ്ട് "Have mercy upon us, O God the Father, and send upon these offerings Your Holy Spirit, the Lord Who is equal to you and to the Son in domination, region and eternal substance..." (Trilingual Eucharist Service Book, Mor Adai Study Centre, Cheeranchira, Chenganacherry, 2008, P.132).

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ ഡോ.തോമസ് മാർ അത്താനിയോസ്, സഖറിയ മാർ നിക്കാളാവോസ് എന്നീ മെത്രാപോലീത്താമാരുടെ നേതൃത്വത്തിൽ പാമ്പാക്കുടയിലെ സമന്വയ പ്രസിദ്ധീകരിച്ചിരിക്കുന്നതും മൂവാറ്റുപുഴ ഡയോസീസൻ ബുക്ക് സെന്റർ വിതരണം ചെയ്യുന്നതുമായ വിശുദ്ധ കുർബാന തക്സായിലെ ഭാഷാന്തരവും പരിശോധിക്കേണ്ടതുണ്ട്. അത് ഇപ്രകാരമാണ്.

“ദൈവമായ കർത്താവേ, ഞങ്ങളോടു കരുണയുണ്ടാകണമെ, പിതാവായ ദൈവമെ, നിന്റെ സിംഹാസനത്തിലും രാജത്വത്തിലും സാരാംശത്തിലും നിന്നോട് ഏകനായ നിന്റെ പരിശുദ്ധ റൂഹായെ നിന്റെ ഏകപുത്രന്റെ, മധ്യസ്ഥതയാൽ ഈ അപ്പവീഞ്ഞുകളിൽ ആവസിക്കുവാനായി അയച്ചുതരണമെ.” (സുറിയാനി സഭയുടെ വിശുദ്ധ കുർബ്ബാന തക്സ, സമന്വയ, പാമ്പാക്കുട, 2014, P.52)

സുറിയാനി മൂലത്തോട്, ഈ വിവർത്തനവും നീതിപുലർത്തുന്നില്ലെന്ന് പറയേണ്ടിയിരിക്കുന്നു.

തൊഴിയൂർ സ്വതന്ത്ര സുറിയാനി സഭയിൽ ഉപയോഗിക്കുന്നത് പാമ്പാക്കുടയിൽ നിന്നും എം.ഒ.സി.യിൽ നിന്നും പുത്തൻ കുരിശിൽ നിന്നും പ്രസിദ്ധീകരിക്കുന്ന കുർബാന തക്സാകളാണ്. തമിഴ്, തെലുങ്ക് വിവർത്തനങ്ങൾ ദീവന്നാസിയോസ്

ബർസ്ലീബിയുടെ അനാഫോറായുടേത് ആയതിനാൽ ഇവിടെ ചർച്ച ചെയ്യുന്നില്ല.............

എന്നാൽ മർത്തോമ്മ സുറിയാനി സഭയുടെയും മലങ്കര കത്തോലിക്ക സഭയുടെയും (സീറോ മലങ്കര) ഭാഷാന്തരങ്ങൾ സുറിയാനി മൂലത്തോട് നീതി പുലർത്തുന്നുണ്ട്.

"പിതാവായ ദൈവമെ, ഞങ്ങളോടു കരുണ ചെയ്യണമെ...സിംഹാസന രാജത്വത്തിലും നിത്യമായ തത്വത്തിലും നിനക്കും, നിന്റെ പുത്രനും തുല്യമായിരിക്കുന്ന കർത്താവും ..." (മലങ്കര മർത്തോമ്മ സുറിയാനി സഭയുടെ കുർബ്ബാന തക്സ, മർത്തോമ്മ പ്രസിദ്ധീകരണ സമിതി, ഒമ്പതാമത് എഡിഷൻ, 2015, P. 26)

"പിതാവായ ദൈവമെ, ഞങ്ങളോടു കരുണ ചെയ്യണമേ, സിംഹാസനത്തിലും രാജത്വത്തിലും നിത്യമായ സാരാംശത്തിലും നിന്നോടും, നിന്റെ പുത്രനോടും സമനായ കർത്താവും (The Order of the Holy Qurbana of The Syro - Malankara Catholic Church, The Major Archeepiscopal Curia of the Syro-Malankara Catholic Church, Catholicate Centre, Pattom, Thiruvananthapuram 2015-P.54)

ഇന്നത്തെ രീതിയിൽ ഒന്നാം നൂറ്റാണ്ടിൽ എഴുതപ്പെട്ടതല്ലെങ്കിലും യാക്കോബിന്റെ അനാഫോറായിലെ പല ഘടകങ്ങളും അപ്പോസ്തോലിക കാലഘട്ടത്തിലേതാണ് എന്നുള്ളത് സംശയരഹിതമാണ്.

**രചനാകാലം**

ഗ്രീക്കു മൂലം പ്രസിദ്ധീകരിച്ച ചാൾസ് മേർസിയോ നാല് അല്ലെങ്കിൽ അഞ്ചാം നൂറ്റാണ്ടും സുറിയാനി മൂലം പ്രസിദ്ധീകരിച്ച ഒ.ഹൈമിംഗ് 520നും 630നും ഇടയിലുള്ള കാലഘട്ടവും രചനാകാലമായി അഭിപ്രായപ്പെടുന്നു. യാക്കോബിന്റെ അനാഫോറയ്ക്ക് ഗ്രീക്കു സഭയിലും സുറിയാനി സഭയിലും അംഗീകാരവും പ്രചാരവും സിദ്ധിച്ചതുകൊണ്ട് കൽക്കദൂന്യ ബുന്നഹദോസിന് (451) മുമ്പ് ഗ്രീക്കു മൂലം രചിക്കപ്പെട്ടിരിക്കാനാണ് സാധ്യത.

**ഭാഷാന്തരങ്ങൾ**

ഗ്രീക്കിൽ നിന്നും സുറിയാനി, ജോർജ്ജിയൻ, അർമ്മീനിയൻ, എത്യോപ്യൻ, കോപ്റ്റിക്, സ്ളോവോണിക് ഭാഷകളിലേക്ക് ഭാഷാന്തരം ഉണ്ടായി. ഗ്രീക്ക്, സുറിയാനി ഭാഷാന്തരങ്ങളിൽ നിന്നാണ് ഇതര ഭാഷകളിലേക്ക് ഭാഷാന്തരം ഉണ്ടായിട്ടുള്ളത്.

**സുറിയാനി വിവർത്തനം**

കൽക്കദൂൻ സുന്നഹദോസിനെ (451) തുടർന്ന് ജസ്റ്റിൻ (518-527) ജസ്റ്റിനിയൻ (528-565) എന്നീ റോമ ചക്രവർത്തിമാർ കൽക്കദൂൽ വിശുദ്ധരായ സുറിയാനിക്കാരെ പീഡിപ്പിക്കുകയും സാമ്രാജ്യത്തിൽ നിന്നും പുറത്താക്കുകയും ചെയ്തതിനെ തുടർന്ന് ഇവർ മെസപൊട്ടേമിയായിൽ അഭയം പ്രാപിച്ചു. അവിടെയുള്ള പ്രധാന പട്ടണമായ എഡേസ്സായിൽ സുറിയാനിക്കാർക്ക് ഗണ്യമായ സ്വാധീനമുണ്ടായിരുന്നു. ആരാധന ഭാഷയും സുറിയാനി ആയിരുന്നു. 559ൽ ആഹോദ് ദാമ്മേയെ തെഗ്രീസിന്റെ മെത്രാപ്പോലീത്തയായി യാക്കോബ് ബുർദ്ദാന വാഴിച്ചു. ഈ കാലഘട്ടം മുതലാണ് യാക്കോബിന്റെ അനാഫോറാ ഗ്രീക്കിൽ നിന്നും സുറിയാനിയിലേക്ക് ഭാഷാന്തരം ചെയ്യപ്പെട്ടത്. സുറിയാനി വിവർത്തനത്തിന് മൂന്ന് ഘട്ടങ്ങളുണ്ട്.

i. ആറാം നൂറ്റാണ്ടിന്റെ ആദ്യ പകുതിയിൽ ആദ്യ വിവർത്തനം.

ii. എഡേസായിലെ മാർയാക്കോബ് (+708)–ന്റെ 'പരിഷ്ക്കരിച്ച വിവർത്തനം' ആണ്. രണ്ടാം ഘട്ടം. എന്നാൽ മാർയാക്കോബിന്റെ അനാഫോറയുടെ 'പരിഷ്ക്കരിച്ച വിവർത്തനം' എഡേസായിലെ മാർയാക്കോബ് ചെയ്തതല്ലെന്നാണ് എ.റുക്കർ, ഒ.ഹൈമിംഗ് എന്നിവരുടെ പഠനങ്ങൾ ചൂണ്ടിക്കാട്ടുന്നത്.

iii. എട്ടാം നൂറ്റാണ്ടു മുതൽ അന്ത്യോഖ്യൻ പാത്രിയർക്കേറ്റിനു കീഴിലുള്ളവരും തെഗ്രീസിലെ മഫ്രിയാനേറ്റിന് കീഴിലുള്ളവരും യാക്കോബിന്റെ അനാഫോറായിൽ പ്രാദേശികമായ മാറ്റങ്ങൾ വരുത്തി. കിഴക്കുള്ളവരും പടിഞ്ഞാറുള്ളവരും വിശുദ്ധ കുർബാന അർപ്പിക്കുന്നതിലെ വ്യത്യാസങ്ങളെ പറ്റി മൂശെ ബർകീപ്പായും ദീവന്നാസിയോസ് ബർസ്ലീബിയും എടുത്തു പറയുന്നുണ്ട്.

**യാക്കോബിന്റെ ചെറിയ ക്രമം**

തെഗ്രീസിലെ മഫ്രിയാനയായിരുന്ന ഗ്രീഗോറിയോസ് ബാർ എബ്രായ (+1286) യാക്കോബിന്റെ അനാഫോറായുടെ ദൈർഘ്യം കുറച്ച് ഒരു ചെറിയ ക്രമം ഉണ്ടാക്കി (The Journel of Malankara Orthodox Theological Studies, August 2013, P.8,9) ഈ ക്രമമാണ് മലങ്കരയിൽ ഉപയോഗിക്കുന്നത്.

**ഉപസംഹാരം**

പതിനെട്ടാം നൂറ്റാണ്ടിന്റെ മധ്യത്തിൽ മലങ്കരയിലെത്തിയ "യാക്കോബിന്റെ അനാഫോറാ" എല്ലാ അവസരങ്ങളിലും ഉപയോഗിക്കാം. മോറാനായ പെരുന്നാളുകൾ, സ്ഥാനാഭിഷേകങ്ങൾ, വൈദികരുടെ പ്രഥമ കുർബാനയർപ്പണം, കൂദാശാനന്തരമുള്ള ആദ്യ കുർബാന അർപ്പണം, വൈദികന്റെ ഒരു പള്ളിയിലെ ആദ്യ കുർബാന അർപ്പണം, എന്നീ അവസരങ്ങളിൽ നിർബന്ധമായും യാക്കോബിന്റെ അനാഫോറാ, ഉപയോഗിക്കണം.

**നിരീക്ഷണം**

**വർഗീസ് ജോൺ, തോട്ടപ്പുഴ**

# എട്ടാം മാർതോമ്മാ മെത്രാൻ കാലം ചെയ്തതെന്ന് ?

## 1816 ജനുവരി 10–ാം തീയതി എന്നു നിഗമനം



എട്ടാം മാർതോമ്മാ മെത്രാൻ

പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ പള്ളിയിൽ കബറടങ്ങിയിരിക്കുന്ന മലങ്കര മെത്രാൻ മാർതോമ്മാ എട്ടാമൻ കാലം ചെയ്ത തീയതി വ്യത്യസ്തമായിട്ടാണ് പല ഗ്രന്ഥങ്ങളിലും രേഖകളിലും കാണുന്നത്. സഭാപഞ്ചാംഗത്തിൽ അദ്ദേഹത്തിന്റെ ഓർമ്മദിനമായി ഇപ്പോൾ നൽകിയിരിക്കുന്നത് ഏപ്രിൽ 16 ആണ്. കബറിങ്കൽ തീയതി രേഖപ്പെടുത്തിയിട്ടില്ല. അദ്ദേഹം മെത്രാനായത് 1809 ജൂലൈ 2 (984 മിഥുനം 20) ഞായറാഴ്ചയാണ്.

*(മാർ തോമ്മാ മെത്രാൻ).... 1816ന് കൊല്ലം 991 തുലാമാസം 12ന് നിരണത്തു വച്ച് കഴിഞ്ഞ, പുത്തൻകാവിൽ പള്ളിയിൽ അടങ്ങുകയും ചെയ്തു* എന്ന് 'മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സഭാചരിത്രം' (1869) എന്ന ഗ്രന്ഥത്തിൽ (പേജ് 190, 191) പുകടിയിൽ ഇട്ടൂപ്പ് റൈട്ടർ പറയുന്നു.

ഇവിടെ ക്രിസ്ത്വാബ്ദവും കൊല്ലവർഷവും തമ്മിൽ പൊരുത്തപ്പെടുന്നില്ല. കൊല്ലവർഷം 991 തുലാം 12, 1815 ഒക്ടോബർ 26 ആയിരിക്കും. തീയതി സുറിയാനിക്കണക്കിലുള്ളതാണെങ്കിൽ 1815 ഒക്ടോബർ 24 വരും. മറിച്ച്, എ. ഡി. 1816 ഒക്ടോബർ 24/26 ആകണമെങ്കിൽ എം. ഇ. 992 തുലാം 12 ആയിരിക്കണം.

'മാർതോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭ' (1929) എന്ന ഗ്രന്ഥത്തിൽ (പേജ് 191) *ഭഗോത്സാഹിയായിത്തീർന്ന എട്ടാം മാർതോമ്മാ തന്റെ പിൻഗാമിയായി ഒമ്പതാം മാർതോമ്മായെ വാഴിച്ച ശേഷം 1816 മീനം 12ന് തന്റെ ക്ലേശഭൂയിഷ്ടമായിരുന്ന ഐഹികവാസം സംത്യജിച്ചു* എന്നു ഇ. എം. ഫിലിപ്പ് പറയുന്നു. ഈ തീയതി 1816 മാർച്ച് 24 ആണ്. മലയാള തീയതിയാണെങ്കിൽ 1816 മാർച്ച് 23 വരും.

ഇസഡ്. എം. പാറേട്ട് 'മലങ്കര നസ്രാണികൾ' വാല്യം മൂന്ന് (1976) പേജ് 94ൽ ഈ രണ്ടു ഗ്രന്ഥങ്ങളിൽ നിന്നുള്ള പരാമർശങ്ങളും ഉദ്ധരിക്കുന്നുണ്ട്.

എന്നാൽ മൂന്നാമതൊരു തീയതിയാണ് 'നിരണം ഗ്രന്ഥവരി'യിൽ (എഡിറ്റർ ഡോ. എം. കുര്യൻ തോമസ്, 2000, പേജ് 121) കാണുന്നത്. *991മാണ്ടു ധനുമാസം മുതൽ മർത്തോമ്മാൻ മെത്രാന് ദീനമായി. പുത്തൻകാവിൽ പാർത്തിട്ടു ഭേദം വരുന്നില്ലെന്നും വിചാരിച്ച് മകരമാസം 8-ന് നിരണത്തു കൊണ്ടുചെന്ന് മകരമാസം 10ന് കാലം ചെയ്ത് പുത്തൻകാവിൽ പള്ളിയിൽ കൊണ്ടുവന്ന് കവറടക്കി* എന്നു പറയുന്നു.

... but the royal proclamation gives the date of Mar Thoma's death as 10 January 1816 (Leslie W Brown, The Indian Christians of St Thomas pp 127, 129). ബ്രൗൺ 1816 ജനുവരി 10 എന്നു പറയുമ്പോൾ ഗ്രന്ഥവരി നൽകുന്നത് 1816 മകരം 10 ആണ്. ഗ്രന്ഥവരിയിലെ തീയതി 1816 ജനുവരി 10 അല്ലെങ്കിൽ 22 ആകാം. കൂനൻ കുരിശു സത്യം നടന്ന തീയതി 1653 ജനുവരി 3 എന്നും 1653 മകരം 3 എന്നും കാണുന്നതു പോലെ.

പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ഒന്നാമൻ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമൻ മെത്രാപ്പോലീത്താ സ്ഥാനമേറ്റത് 1815 മാർച്ച് 21 (990 മീനം 9)നായിരുന്നെന്ന് ഏതാണ്ട് ഉറപ്പാണ്. ഇട്ടൂപ്പ് പറയുന്ന "991 മീനം 9" എന്ന തീയതി 1816 മാർച്ച് 21 ആണ്; ഇതു ശരിയാകാനിടയില്ല.

എല്ലാ സുറിയാനി ക്രിസ്ത്യാനികളും മാർ ദിവന്നാസിയോസിനെ മെത്രാപ്പോലീത്തായെന്ന നിലയിൽ അനുസരിച്ചു നടന്നുകൊള്ളണമെന്ന് ബ്രി


21

ശ്രീപാർവ്വതീഭായി മഹാറാണി തിരുമനസ്സുകൊണ്ട്.

നമ്പർ 14. M. E. 991. A. D. 1816.

പത്മനാഭസെവിനീ വഞ്ചിധർമ്മവർദ്ധനീ
രാജരാജെശ്വരീ റാണിപാർവ്വതീഭായി
മഹാരാജാവ അവർകൾ സകല
മാന ജനങ്ങൾക്കും പ്രസിദ്ധ
പ്പെടുത്തുന്ന വിളംബരം.

പുത്തൻകാവിൽ പാൎത്തിരുന്ന മാർത്തൊമ്മാൻ മെത്രാൻ മാർകഴിമാസം ൨൰൮- കഴിഞ്ഞുപൊകകൊണ്ടു അതിനു പകരം അവുസെപ്പു റമ്പാൻ മാൎദ്ദീവന്ന്യസ്സ്യൊസ്സു എന്ന പെരും മെത്രാപ്പൊലീത്താ എന്ന സ്ഥാനവും കൊടുത്തിരിക്കകൊണ്ടും വിളംബരം പ്രസിദ്ധപ്പെടുത്തുന്നത എന്തന്നാൽ

മലംകര ഇടവകയിൽ പുത്തൻകൂററിൽ കിരസ്ത്യവര ഉൾപ്പട്ട സുറിയാനിക്കാറര എല്ലാവരും മെൽ എഴുതിയ മാൎദ്ദീവന്ന്യസ്സ്യൊസ്സു മെത്രാപ്പൊലീത്തിന്റെ ആജ്ഞയിൽ ഉൾപ്പട്ട അനുസരിച്ചു നടപ്പാനുള്ളതാകകൊണ്ടു അവറിന്മണ്ണം പുത്തൻകൂററിൽ കിരസ്ത്യവരുൾപ്പട്ട സുറിയാനിക്കാറര എല്ലാവരും മാൎദ്ദീവന്ന്യസ്സ്യൊസ്സു മെത്രാപ്പൊലീത്തിന്റെ ആജ്ഞയും ഉത്തരവും അനുസരിച്ചു നടന്നുകൊള്ളുകയും വെണം.

എന്ന ൯൱൯൰൧-മാണ്ടു മകരമാസം ൨൰൧-

Re: Appointment of a Metran for the Jacobite Syrian Christians.

**1816ലെ രാജകീയ വിളംബരം (തിരഞ്ഞെടുത്ത രാജകീയ വിളംബരങ്ങൾ, സംസ്ഥാന പുരാരേഖാ വകുപ്പ്, കേരള സർക്കാർ, പേജ് 21).**

ട്ടീഷ് ഗവൺമെന്റിന്റെ പ്രേരണയാൽ തിരുവിതാംകൂർ സർക്കാർ 991 മകരം 21 (1816 ഫെബ്രുവരി 1)ന് രാജകീയ വിളംബരം പ്രസിദ്ധപ്പെടുത്തി. *പുത്തൻകാവിൽ പാർത്തിരുന്ന മാർത്തൊമ്മാൻ മെത്രാൻ മാർകഴിമാസം 28നു കഴിഞ്ഞുപൊകകൊണ്ടു അതിനു പകരം അവുസെപ്പു റമ്പാൻ മാർദ്ദീവന്ന്യസ്സ്യൊസു എന്ന പെരും മെത്രാപ്പോലീത്താ എന്ന സ്ഥാനവും കൊടുത്തിരിക്കകൊണ്ടും വിളംബരം പ്രസിദ്ധപ്പെടുത്തുന്നത എന്തന്നാൽ* ... എന്നാണ് വിളംബരം ആരംഭിക്കുന്നത്.

തമിഴ് മാസമായ 'മാർകഴി' മലയാള മാസമായ 'ധനു' ആണ്. ആ നിലയ്ക്ക് 991 ധനു 28നാണ് എട്ടാം മാർതോമ്മായുടെ അന്ത്യം. ഇത് 1816 ജനുവരി 10 ആണ്.

പുത്തൻകാവ് പള്ളി സ്ഥാപകനായ വലിയ മാർ ദിവന്നാസിയോസ് ഒന്നാമൻ (ആറാം മാർ തോമ്മാ) മെത്രാപ്പോലീത്താ 1808 ഏപ്രിൽ 8 (സുറിയാനിക്കണക്ക് മീനം 27) നാല്പതാം വെള്ളിയാഴ്ച ഉച്ചകഴിഞ്ഞ് മൂന്നു മണിയ്ക്കാണ് കാലം ചെയ്തത്. കബറടക്കശുശ്രൂഷ ഏപ്രിൽ 12 ചൊവ്വാഴ്ച ഉച്ചകഴിഞ്ഞ് മൂന്നു മണിയോടെ പൂർത്തിയായി. ഇക്കാര്യങ്ങൾ വിശദമായി 'നിരണം ഗ്രന്ഥവരി'യിൽ (എഡിറ്റർ ഡോ. എം. കുര്യൻ തോമസ്, പേജ് 117 – 119) പറയുന്നുണ്ട്.

## ആകാശം ഇടിഞ്ഞാലും നീതി നടപ്പിലാക്കും

**19-ാം പേജിന്റെ തുടർച്ച....**

നിയമം ഉൾപ്പെടെ വിവിധ രംഗങ്ങളിലെ വിദഗ്ധരുടെ സേവനം ജനങ്ങൾക്ക് നീതി പൂർവ്വമായി കോടതികളുടെ മേൽ നോട്ടത്തിൽ വ്യവഹാരം അവസാനിപ്പിക്കുവാൻ സൗകര്യം ലഭ്യമാക്കുന്നു. തർക്കങ്ങൾ ആരംഭിക്കുമ്പോഴും വിധിയായതിനു ശേഷം വിധി നടത്തിപ്പിലും ഇവരുടെ സഹായം ലഭിക്കുന്നതാണ്. ഇപ്രകാരം ഉണ്ടാകുന്ന ഒത്തുതീർപ്പ് വ്യവസ്ഥകൾ കോടതി വിധിപോലെ പാലിക്കപ്പെടുകയും കരുതപ്പെടുകയും ചെയ്യുന്നു. സഭാ കേസുകളിൽ ഈ സൗകര്യം ഉപയോഗപ്പെടുത്തി സമാധാനം കൈവരിക്കുന്നത് ഉചിതമാണ്. ബാബറിമസ്ജിത് കേസ് മദ്ധ്യസ്ഥത തീരുമാനത്തിന് വിടുന്നതിന് സുപ്രീംകോടതി താല്പര്യം കാണിച്ചതായി വാർത്ത ഉണ്ടായിരുന്നല്ലോ. ബൈബിളിൽ പൗലോസ് കൊരിന്ത്യർക് എഴുതിയ ലേഖനത്തിൽ ഐഹിക കാര്യങ്ങളിൽ തീരുമാനം എടുക്കുവാൻ നിങ്ങൾ പരാജയപ്പെടുന്നത് ലജ്ജാകരമാണ്. സഹോദരന്മാർക്ക് മദ്ധ്യേ കാര്യം തീർക്കുവാൻ പ്രാപ്തിയുള്ള ജ്ഞാനി ആരുമില്ലേ? എന്ന ചോദ്യം ഈ കാലഘട്ടത്തിലും പ്രസക്തമാണ്.

കുറ്റബോധത്തോടുകൂടി (Mensrea) ചെയ്തിട്ടുള്ള ഗൗരവമായ കുറ്റകൃത്യങ്ങൾ ഒത്ത് തീർപ്പ് ആക്കുന്നതിനോട് തത്ത്വത്തിൽ യോജിക്കുവാൻ സാദ്ധ്യമല്ല. ബലാത്സംഗം പോലുള്ള കുറ്റകൃത്യം ഒരു കാരണവശാലും ഒത്തുതീർപ്പാക്കുന്നത് ശരിയല്ല എന്ന് സുപ്രീം കോടതി വ്യക്തമാക്കിയിട്ടുണ്ട്. കൈക്കൂലി, അഴിമതി ഇവയൊക്കെ മാതൃകപരമായി ശിക്ഷ നൽകേണ്ട കുറ്റകൃത്യങ്ങൾ തന്നെയാണ്. എന്നാൽ സിവിൽ കേസുകൾ, മനഃപൂർവ്വമല്ലാത്തതും Mensrea എന്ന ഘടകം ഇല്ലാത്തതുമായ കുറ്റകൃത്യങ്ങളുടെ സ്ഥിതി മറ്റൊന്നാണ്. കേസുകളിൽ നീതി നിർവഹണം ഒരു ദൈവ നിയോഗമായി കണക്കാക്കി ചെയ്യേണ്ടതാണ്. വ്യക്തിപരമായ അംശങ്ങൾ തീരുമാനങ്ങളിൽ കടന്നു കൂടാതെ നിയമവും ധാർമ്മികതയും തീർപ്പിൽ നിറഞ്ഞു നില്ക്കണം. ഒന്നിൽ കൂടുതൽ ന്യായാധിപന്മാർ ചേർന്ന് തീരുമാനമെടുക്കേണ്ടതും ജൂറി സിസ്റ്റവുമൊക്കെ കാലത്തിന്റെ ആവശ്യമാണ്.

കോടതിയിലേക്ക് വ്യവഹാരങ്ങളുമായി കടന്നു ചെല്ലുന്നത് അവസാനത്തെ ആശ്രയം എന്ന നിലയിൽ ആകുന്നതാണ് ഉത്തമം. നല്ല ഉദ്യമങ്ങൾ, ശ്രമങ്ങൾ ആരംഭിക്കുന്നതിന് മുമ്പ് നിയമപരമായ അന്വേഷണവും ഉപദേശവും നേടുന്നത് ഒരു പരിധിയെങ്കിലും വ്യവഹാരങ്ങൾ ഒഴിവാക്കാൻ സഹായിക്കും. ലീഗൽ കൺസൾട്ടേഷൻ കാലഘട്ടത്തിന്റെ ആവശ്യവും സ്വഭാവവുമായി മാറണം.



**ഏവൻഗേലിയോൻ ചിന്തകൾ**

ഫാ. സ്റ്റീഫൻ വർഗീസ്, കുടശ്ശനാട്

# വചനാമൃതം

## പുതുഞായറാഴ്ചയ്ക്കുശേഷം 3–ാം ഞായർ (മെയ് 14)

**(വേദഭാഗം: വി. യോഹന്നാൻ** 4:31-38)

വി. യോഹന്നാന്റെ സുവിശേഷം 4–ാം അദ്ധ്യായം മുഴുവൻ കർത്താവും ശമര്യസ്ത്രീയും തമ്മിലുള്ള സംഭാഷണമാണ്. യേശുക്രിസ്തുദൈവമാണ് എന്ന തിരിച്ചറിവ് ലഭിക്കന്ന സംഭാഷണം ശമര്യാസ്ത്രീയ്ക്ക് വളരെ വിലപ്പെട്ടതാണ്. യഹൂദന്മാർക്ക് മാത്രം രക്ഷ എന്ന തത്വത്തിൽ നിന്നും ഈ ലോകത്തിലെ സർവ്വ ജാതിക്കും യേശുവിങ്കലേക്ക് അടുത്ത് വരുവാനും കഴിയും എന്ന് ഈ അദ്ധ്യായം തെളിയിക്കുന്നുണ്ട്. വിജാതീയ സ്ത്രീ ദൈവജനമായി മാറുന്ന കാഴ്ച വളരെ ആകർഷണീയമാണ്. ഈ സംഭാഷണത്തിന്റെ ചുവടു പിടിച്ചാണ് ശിഷ്യന്മാരോട് കർത്താവ് സംഭാഷിക്കുന്നത്.

1913ൽ ശ്രീനാരായണഗുരു ആലുവയിൽ അദ്വൈതാശ്രമം തുടങ്ങി. 1914ൽ ഈ ആശ്രമത്തിൽ വെച്ച് ശ്രീനാരായണ ഗുരു ചരിത്രപ്രസിദ്ധമായ ഒരു വിളംബരം നടത്തി. 'നമുക്ക് ജാതിയില്ല' ഗാന്ധിജിയും ശ്രീനാരായണ ഗുരുവും 1925ൽ ഒരു പൊതു സമ്മേളനത്തിൽ പങ്കെടുത്ത് സംഭാഷണം നടത്തി. ജാതിയില്ലാത്ത 'ജാതി'ക്കാരുടെ (ബ്രാഹ്മണനും ഈഴവനും) സന്ധിക്കലായിരുന്നു അത്.

മനുഷ്യപുത്രനായ യേശുക്രിസ്തു വിഭാവനം ചെയ്തത് ഇതേ ആശയം തന്നെയാണ്. ദൈവത്തിന്റെ മുമ്പിൽ ജാതിയും മതവും ഇല്ല. എല്ലാ മനുഷ്യരും ദൈവജനമാണ്. ഈ വിപ്ലവാത്മകമായ ചിന്ത ലോകത്തിന്റെ മുമ്പിൽ അവതരിപ്പിച്ച് ശമര്യസ്ത്രീയുടെ മുമ്പിൽ മിശിഹായെ പരിചയപ്പെടുത്തിയ ശേഷം ഇതിനെല്ലാം സാക്ഷികളായ ശിഷ്യന്മാരോട്

32–ാം വാക്യത്തിൽ നിങ്ങൾ അറിയാത്ത ആഹാരം ഭക്ഷിപ്പാൻ എനിക്ക് ഉണ്ട് എന്ന് കൽപ്പിക്കുന്നു.

ഭക്ഷണത്തെക്കുറിച്ചും വിളവെടുപ്പിനെക്കുറിച്ചും വ്യക്തമായ കാഴ്ചപ്പാട് യേശുക്രിസ്തു വിവരിക്കുകയാണ്. ദൈവം ഏൽപ്പിച്ച ജോലി പൂർത്തിയാക്കുന്നതാണ് യഥാർത്ഥ ഭക്ഷണം. ദൈവഹിതം നിറവേറ്റുന്നതിനേക്കാൾ പ്രാധാന്യമുള്ളതായി യേശുവിന് ഒന്നുമില്ല.

പാവങ്ങളോടുള്ള കരുണയും, പാപികളോടുള്ള സ്നേഹവും സാധാരണ മനുഷ്യരോടുള്ള അനുകമ്പയും എല്ലാവരേയും 'ദൈവജനം' എന്ന പദവിയിലേക്കുള്ള ആനയിക്കലും അവരോടുകൂടിയുള്ള സഹവാസവും എല്ലാം വിപ്ലവാത്മകമായ പ്രവർത്തനം ആണ്. ദൈവത്തിന്റെ ഈ ആഗ്രഹങ്ങളാണ് യേശുവിൽ വെളിപ്പെടുന്നത്. ദൈവേഷ്ടം ചെയ്ത് ജീവിക്കുന്നതാണ് ഒരു ക്രൈസ്തവന്റെ ആത്മീയ ആഹാരം,

**കുറിപ്പ്: "പുതുതായി ഒന്ന് പണിതുയർത്താനുള്ള കരുത്ത് നേടുംവരെ പഴയതിനെ നശിപ്പിക്കരുത്."**

*– പൗലോ കൊയ്‌ലോ*

*(Fifth mountain എന്ന നോവലിൽ നിന്ന്)*

## പുതുഞായറാഴ്ചയ്ക്കുശേഷം 4–ാം ഞായർ (മെയ് 21)

**(വേദഭാഗം: ലൂക്കോ.** 9:51- 62)

യേശുവിന്റെ ഒരു യാത്രയുടെ ആരംഭം ആണ് ഇവിടെ വിവരിക്കുന്നത്. ആരോഹണത്തിനുള്ള കാലം തികയാറായപ്പോൾ അവൻ യെരുശലേമിലേക്ക് യാത്രയാവാൻ മനസ്സ് ഉറപ്പിച്ചു. ഈ വേദഭാഗത്തിൽ നിന്ന് ചില പാഠങ്ങൾ ശിഷ്യന്മാർ മനസ്സിലാക്കുകയാണ്.

1. യേശുവിനെ സ്വീകരിക്കാത്തവരെ അഗ്നിയിറക്കി നശിപ്പിപ്പാൻ സമ്മതം ചോദിക്കുന്ന ശിഷ്യസമൂഹത്തെ വേറൊന്ന് പഠിപ്പിക്കുവാൻ കർത്താവ് ആഗ്രഹിക്കുന്നു. "മനുഷ്യപുത്രൻ മനുഷ്യരുടെ പ്രമാണങ്ങളെ നശിപ്പിക്കാനല്ല, രക്ഷിപ്പാനത്രെ വന്നത് എന്നു പറഞ്ഞു."

ക്രിസ്തുവിന്റെ നിയോഗം നശീകരണം അല്ല മനുഷ്യ ഹൃദയത്തെ രക്ഷിക്കുക എന്നതാണ്. അതുകൊണ്ടാണ് പാപിനിയായ സ്ത്രീയോട് "പോക നീ

ഇനിയും പാപം ചെയ്യരുത്" എന്ന് കൽപ്പിക്കുന്നത്. ക്രിസ്തു സൗഖ്യമാക്കുന്ന സർവ്വ മനുഷ്യരോടും "നിന്റെ പാപം മോചിച്ചു തന്നിരിക്കുന്നു എന്ന് കൽപിക്കുന്നത്. യേശുവിന്റെ യാത്രയിലെ ഒന്നാമത്തെ സന്ദേശം വെളിവാകുന്നു - മനുഷ്യരുടെ പ്രമാണങ്ങളിലൂടെ മനുഷ്യരെ രക്ഷിക്കാനാണ് തന്റെ നിയോഗം.

2. തുടർന്ന് ഒരുവൻ അവനെ അനുഗമിക്കാനാഗ്രഹിക്കുന്നു. യേശു പഠിപ്പിക്കുന്നു. എല്ലാവർക്കും എല്ലാം ഉണ്ട്. പക്ഷെ മനുഷ്യ പുത്രന് തല ചായ്പ്പാൻ സ്ഥലമില്ല എന്നത്. ഒരു സുവിശേഷകൻ ഇങ്ങനെ ആയിരിക്കണം. ഈ ലോകത്തിൽ ആശ്രയം വയ്ക്കാതെയും ഭൗതീക വിഭവങ്ങളിൽ ലക്ഷ്യം ഇടാതെയും സുവിശേഷ തൽപരനായി നിയോഗങ്ങളെ ഏറ്റെടുക്കണം. സുവിശേഷകനായ ക്രിസ്തുവിന്റെ വഴിയാത്ര ദുരന്തങ്ങൾ നിറഞ്ഞതാണ്. വെല്ലുവിളികൾ അഭിമുഖീകരിക്കേണ്ടതാണ്. യേശു ഇതൊക്കെയും ഫലപ്രദമായി നേരിടുകയും അനുഗമിക്കാനാഗ്രഹിക്കുന്ന വ്യക്തിയോട് ഇവ പഠിപ്പിച്ച് കൊടുക്കുകയും ചെയ്യുന്നു.

2-ാം പാഠം സുവിശേഷകൻ ഈ ലോകത്തിൽ ഇടമില്ലാതെ ജീവിക്കേണ്ടവനാണ്. ക്രിസ്തുവിനെപ്പോലെ.

3. മറ്റൊരുവനോട് യേശു തന്നെ ആവശ്യപ്പെടുന്നു "എന്നെ അനുഗമിക്ക" എന്ന്. ക്രിസ്തു ഇങ്ങനെയാണ്. ഒരുവന് നിഷേധിച്ചത് മറ്റൊരുവന് ദാനമായി നൽകും. പക്ഷെ അത് സ്വീകരിപ്പാൻ ഈ ശിഷ്യൻ അത് തയ്യാറാകുന്നില്ല.

സുവിശേഷ ഘോഷണത്തിനായി വിളിക്കുമ്പോൾ അതിനേക്കാൾ മുൻഗണന മറ്റുള്ളതിന് കൊടുക്കുന്നവനാണ് ഈ ശിഷ്യൻ. ഇങ്ങനെയുള്ളവനും ദൈവരാജ്യത്തിന് കൊള്ളാവുന്നവനല്ല എന്ന് ഓർമ്മിപ്പിക്കുന്നു. മരിച്ചവർക്ക് വേണ്ടിയും, വീട്ടിലുള്ളവർക്ക് വേണ്ടിയും ഈ ശിഷ്യന്മാർ വാദിക്കുന്നു. കർത്താവ് ഇതിനെ നിരുത്സാഹപ്പെടുത്തുകയാണ്.

"മുമ്പേതന്നെ അവന്റെ രാജ്യവും നീതിയും അന്വേഷിപ്പീൻ എന്നാൽ നിങ്ങൾക്ക് ഇതൊക്കെയും കിട്ടും"

സുവിശേഷകനായ ഒരു ക്രിസ്ത്യാനിയുടെ 3 ലക്ഷണങ്ങൾ.

1. മറ്റുള്ളവരെ എപ്പോഴും രക്ഷിക്കാനുള്ള നേതാവാണ് സുവിശേഷകൻ.

2. ലോകത്തിൽ ഇടം തേടി നിൽക്കേണ്ടവനല്ല - സുവിശേഷകൻ.

3. മറ്റെന്തിനെക്കാളും ഉപരിയായ സ്ഥാനം ദൈവ ആലോചനയ്ക്ക് ഇടം കൊടുക്കുന്നവനാണ് - സുവിശേഷകൻ.

**കുറിപ്പ്: "വിദ്വേഷത്തെ സ്വരക്ഷയ്ക്കുള്ള ആയുധമായി ഞാൻ ഉപയോഗിക്കുന്നു. ഞാൻ ധീരനായിരുന്നെങ്കിൽ അത്തരമൊരു ആയുധം ഒരിക്കലും കൊണ്ടുനടക്കില്ലായിരുന്നു."**

***- ഖലീൽ ജിബ്രാൻ***

*('ഒരുപിടി കടൽമണ്ണ്'ൽ നിന്ന്)*

## പുതുഞായറാഴ്ചയ്ക്കുശേഷം 5-ാം ഞായർ (മെയ് 28)

**(വേദഭാഗം: വി. യോഹന്നാൻ** 13:31- 36)

മഹത്വപ്പെട്ടിരിക്കുന്ന യേശുക്രിസ്തു ശിഷ്യസമൂഹത്തെ പുതിയ വഴികളിലൂടെ നയിക്കുന്നതാണ് വേദഭാഗം.

**1. പുതിയ പ്രമാണം**

തമ്മിൽ തമ്മിൽ സ്നേഹിക്കണം. ക്രിസ്തുവിന്റെ അനുയായികളെ ലോകം തിരിച്ചറിയുന്നതും, അറിയേണ്ടതും ഈ മാർഗ്ഗത്തിലൂടെയാണ്. ക്രിസ്തു ശിഷ്യന്മാരെ സ്നേഹിച്ചതുപോലെ നിങ്ങളും സ്നേഹിക്കണം. സ്നേഹത്തിന്റെ നിർവ്വചനം ഒരു വാക്കിൽ എടുക്കാവുന്നതല്ല. മറിച്ച് അത് പ്രവർത്തിപഥത്തിൽ കൊണ്ടുവന്ന് കാണിക്കുമ്പോഴാണ് സ്നേഹത്തിന്റെ നിർവ്വചനം മനസ്സിലാക്കാൻ സാധിക്കുന്നത്.

വി. പൗലോസ് സ്ലീഹാ 1 കൊരിന്ത്യർ 13-ാം അദ്ധ്യായത്തിൽ സ്നേഹത്തിന്റെ ലക്ഷണങ്ങൾ എന്തെല്ലാം എന്ന് വിവരിക്കുന്നുണ്ട്. ഈ ലക്ഷണങ്ങൾ മുഴുവൻ കണ്ടെത്താൻ കഴിയുന്നത് ക്രിസ്തുവിലാണ്.

**സ്നേഹത്തിന്റെ നിർവ്വചനങ്ങൾ**

a. ജീവനെടുക്കാനല്ല, ജീവൻ കൊടുക്കാനത്രെ സ്നേഹംകൊണ്ട് സാധിക്കുന്നത്.

b. നിയന്ത്രിക്കാനാകാത്ത മനുഷ്യമനസ്സിനെ സ്നേഹംകൊണ്ട് കീഴ്പ്പെടുത്താൻ സാധിക്കും.

c. പ്രശ്ന നിബിഢമായ വഴിത്താരകൾ സ്നേഹം നൽകുന്നത് വഴി ഉദ്യാനങ്ങളാക്കി മാറ്റാൻ കഴിയും.

ലോക ചരിത്രത്തിൽ വിപ്ലവത്തിനും, പുതിയ ലോകക്രമത്തിനും നേതൃത്വം കൊടുത്തർ വി. വേദപുസ്തകം വായിച്ചു കഴിയുമ്പോൾ യേശു എന്ന മഹാ കഥാപാത്രത്തെ നെഞ്ചോട് ചേർത്തുവെച്ച് ജീവിക്കുന്നതായി കാണാം. ഗാന്ധിജിയും സ്വാമി വിവേകാനന്ദനും ഒക്കെ ഇക്കൂട്ടത്തിൽ പെടുന്ന ലോകനേതാക്കളാണ്. "ക്രിസ്തു ജീവിച്ചിരുന്ന കാലത്തിൽ താൻ ജീവിച്ചിരുന്നെങ്കിൽ ആ പാദത്തിൽ പിടിച്ച് ഞാൻ ചുംബിച്ച് സർവ്വവും അദ്ദേഹത്തിന്റെ മുമ്പിൽ സമർപ്പിക്കാമായിരുന്നു." എന്ന് സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുണ്ട്.

**2. ക്രിസ്തു ഭക്തന്റെ നിയോഗം**

പുതിയ പ്രമാണം പ്രമാണിക്കണം. സ്നേഹം ആത്മാർത്ഥമായി പ്രവർത്തി പഥത്തിൽ കൊണ്ടു വരാത്തവൻ ക്രിസ്തു ഭക്തനാകുന്നില്ല. സ്നേഹം പ്രകടിപ്പിക്കാത്തവൻ ക്രിസ്ത്യാനി ആകുന്നില്ല. മാനവ ചരിത്രത്തിൽ ക്രിസ്ത്യാനിയുടെ നേതൃത്വം, സർവ്വതിനെയും പരിധികളും പരിമിതികളും ഇല്ലാതെ സ്നേഹിക്കാൻ കഴിയുമ്പോഴാണ് ഫലം പുറപ്പെടുവിക്കാൻ സാധിക്കുന്നത്.

തമ്മിൽ തമ്മിൽ സ്നേഹം ഉണ്ടെങ്കിലേ നമ്മളെ ക്രിസ്തുവിന്റെ ശിഷ്യന്മാർ എന്ന് എല്ലാവരും അറിയാനിടവരികയുള്ളൂ. ഈ ദൗത്യത്തിലേക്ക് വിളിച്ച് അടുപ്പിക്കുന്നതായിരിക്കട്ടെ. നമ്മുടെ ഈ ലോക ജീവിതം.

**കുറിപ്പ്: "പാപികളെന്ന് വിശേഷിപ്പിക്കുന്ന ദുർബ്ബലർ, കൂട്ടിൽ നിന്ന് വീണുപോകുന്ന ചിറക് മുളയ്ക്കാത്ത പക്ഷിക്കുഞ്ഞുങ്ങളാകുന്നു. കാപട്യക്കാരനാകട്ടെ, തന്റെ ഇര ചാവുന്നതും നോക്കി പാറപ്പുറത്തിരിക്കുന്ന കഴുകനാകുന്നു."**

***- ഖലീൽ ജിബ്രാൻ***

*('മനുഷ്യപുത്രനായ യേശുവിൽ നിന്ന്)*

## പെന്തക്കോസ്തി ഞായർ (ജൂൺ 4)

**(വേദഭാഗം: വി. യോഹന്നാൻ** 16:5- 15)

പീലാത്തോസിന്റെയും ഭാര്യയുടെയും ഒരു സംഭാഷണം "വിറ്റ്നസ് ടു ജീസസ്" (യേശുവിന്റെ സാക്ഷികൾ) എന്ന പുസ്തകത്തിൽ മലിൻസ്കി എന്ന ഗ്രന്ഥകാരൻ ഇപ്രകാരം ആവിഷ്ക്കരിക്കുന്നുണ്ട്.

പീലാത്തോസിന്റെ ഭാര്യ ചോദിക്കുന്നു: "യേശുവിനെ ആ അദ്ധ്യാപകനെ എന്തു ചെയ്യുമെന്നാണ് അങ്ങു കരുതുന്നത്?"

"എനിക്കറിഞ്ഞുകൂടാ," യഹൂദ മേധാവികൾ

"ഇനി പഠിപ്പിക്കരുത് എന്ന് പറഞ്ഞ് വിലക്കാമായിരിക്കും. ഒരു പക്ഷെ ചമ്മട്ടികൊണ്ടടിക്കും."

"അവൻ അനുസരിക്കാൻ വിസമ്മതിച്ചാലോ?"

"അനുസരിക്കാൻ പരിശ്രമിക്കാമെന്നെങ്കിലും അവൻ പറയും. അത്ര കഠിനമാണ് ആ ചമ്മട്ടിയടി."

"അവൻ എന്നിട്ടും സമ്മതിച്ചില്ലെങ്കിലോ?"

അവന് പ്രബോധനം നിർത്താൻ സാധിക്കുമെന്ന് അങ്ങ് കരുതുന്നുണ്ടോ? അവൻ നിശബ്ദനാകുമെന്ന് തോന്നുന്നുണ്ടോ?"

തന്റെ ഭാര്യയുടെ ചോദ്യങ്ങൾ പീലോത്തോസിന്റെ കണ്ണുകൾ തുറപ്പിച്ചു. യേശു സമ്മതിക്കില്ല. ഇത്ര ആഴത്തിൽ താൻ ചിന്തിച്ചിരുന്നില്ല എന്ന് പീലാത്തോസ് ഓർത്തു.

അവൾ തുടർന്നു. "സോക്രട്ടീസിന് അദ്ധ്യാപനം അവസാനിപ്പിക്കാൻ കഴിഞ്ഞോ? ഇല്ല. അവനതിന് കഴിഞ്ഞില്ല. അവൻ നശിപ്പിക്കപ്പെട്ടു. എന്നാൽ അദ്ധ്യാപനം ഉപേക്ഷിക്കാൻ അവന് കഴിഞ്ഞില്ല. ഈ ഗുരുവും ഇങ്ങനെ തന്നെ ആയിരിക്കും."

ഇന്ന് പെന്തിക്കോസ്തി പെരുന്നാൾ ദിനത്തിൽ പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങളെ കുറിച്ച് ധ്യാനിക്കാൻ നമുക്ക് കഴിയണം. യേശുവിന് തന്റെ അദ്ധ്യാപനം ഉപേക്ഷിക്കാൻ കഴിയില്ല എന്നതിന്റെ തെളിവുമാണിത്.

(a) സത്യാത്മാവിന്റെ സുപ്രധാന പ്രവർത്തനം പഠിപ്പിക്കലാണ്. "സത്യാത്മാവ് വരുമ്പോൾ നിങ്ങളെ സത്യത്തിന്റെ പൂർണ്ണതയിലേക്ക് നയിക്കും. " (വി. യോഹ. 16:13) യേശുവിന്റെ പഠിപ്പിക്കലുകൾ സത്യാത്മാവ് തുടരുമെന്നർത്ഥം. യേശുവിനെ ഒരുപക്ഷെ കുരിശിക്കുമായിരിക്കാം. പക്ഷെ അവന്റെ പഠിപ്പിക്കലുകൾ ഉപേക്ഷിക്കാൻ കഴിയാത്തതിനാൽ അവന്റെ ആത്മാവിലൂടെ അത് തുടരുന്നു. യേശുവിന്റെ പഠിപ്പിക്കലുകൾ തുടരുന്ന ഓരോ വ്യക്തിയും അവന്റെ ആത്മാവാണ്.

(b) പരിശുദ്ധാത്മാവിന്റെ മറ്റൊരു പ്രവർത്തനം ബോധ്യപ്പെടുത്തലാണ്. 3 കാര്യങ്ങളാണ് അവൻ ബോധ്യപ്പെടുത്തുന്നത്.

**1. പാപത്തെക്കുറിച്ച് ബോധ്യപ്പെടുത്തും.** സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും അവതാരമായ യേശുക്രിസ്തുവിൽ വിശ്വസിക്കാത്തതാണ് ലോകത്തിന്റെ പാപം, യേശു ഏതെല്ലാം മൂല്യങ്ങൾക്കായി നിലകൊണ്ടോ അവയ്ക്കു സ്വയമെ സമർപ്പിക്കുന്നതിന് പകരം തിന്മയുടെ പക്ഷം പിടിച്ചതാണ് ഈ ലോകം. തിന്മയുടെ പക്ഷം പിടിക്കുന്ന സ്നേഹത്തിന്റെ പക്ഷം പിടിക്കാത്ത എന്നെ പരിശുദ്ധാത്മാവ് പാപത്തെക്കുറിച്ച് ബോധ്യപ്പെടുത്തി കൊണ്ടേയിരിക്കും.

**2. നീതിയെക്കുറിച്ച് ബോധ്യപ്പെടുത്തണം.**

"ഞാൻ പിതാവിന്റെ അടുക്കലേക്ക് പോകുന്നതിനാൽ നീതിയെക്കുറിച്ച് ബോധ്യപ്പെടുത്തും." തിന്മയുടെ മേലുള്ള സുവിശേഷത്തിന്റെ വിജയമാണ് നീതി അഥവാ ധർമ്മനീതി. യേശുവിന്റെ നീതിയെക്കുറിച്ച് എപ്പോഴും പരിശുദ്ധാത്മാവ് ബോധ്യപ്പെടുത്തും.

**3. ന്യായവിധിയെക്കുറിച്ച് ബോധ്യപ്പെടുത്തും.**

ഈ ലോകജീവിതത്തിന്റെ പ്രവർത്തനത്തിന് ലഭിക്കുന്നതാണ് ന്യായവിധി. നന്മ ചെയ്യുന്നവർക്കും തിന്മ ചെയ്യുന്നവർക്കും ആയുള്ള വിധി പ്രസ്താവന. ഈ സന്ദർഭത്തെക്കുറിച്ച് എപ്പോഴും ബോധ്യം വരുത്തുന്നവനാണ് പരിശുദ്ധാത്മാവ്.

നന്മയിലേക്ക് നയിക്കാനുള്ള ബോധ്യമാണ് 3-ാമത് പരിശുദ്ധാത്മാവ് നമുക്ക് നൽകുക. ഈ അടിസ്ഥാനത്തിൽ ക്രൈസ്തവ ജീവിതം മുന്നോട്ട് നമുക്ക് നയിക്കാം.

**കുറിപ്പ്:**

**"ചിലരങ്ങനെയാണ്. അവർ എപ്പോഴും ആൾക്കൂട്ടത്തിൽ നിന്ന് മാറി നടക്കാനാണിഷ്ടപ്പെടുക. അറിഞ്ഞുകൊണ്ടല്ലെങ്കിൽ കൂടി അവരുടെ വഴികൾ എപ്പോഴും മറ്റുള്ളവരുടേതിൽ നിന്ന് വ്യത്യസ്തമായിരിക്കും."**

*എം. എ. രാജീവ്കുമാർ*

## പെന്തക്കോസ്തിയ്ക്കു ശേഷം 1–ാം ഞായർ (ജൂൺ 11)

**(വേദഭാഗം: വി. ലൂക്കോസ്** 7:27- 35)

പെന്തക്കോസ്തി പെരുന്നാളിന് ശേഷം ശിഷ്യ സമൂഹത്തെ ബലപ്പെടുത്തി നിയോഗങ്ങൾ ഏല്പിക്കുന്നുണ്ട്. ലോകത്തിന്റെ അറ്റത്തോളം പോയി നിങ്ങൾ സാക്ഷികളാകുവീൻ.

ഇന്നത്തെ വേദഭാഗം ദൈവരാജ്യത്തിലെ വലിയവനെക്കുറിച്ചുള്ള യേശുക്രിസ്തുവിന്റെ സാക്ഷ്യം ആണ്.

സ്ത്രീകളിൽ നിന്ന് ജനിച്ചവരിൽ യോഹന്നാനെക്കാൾ വലിയവൻ ആരുമില്ല.

യോഹന്നാൻ കർത്താവിന്റെ മുന്നോടിയാണ് ദൈവ ഇഷ്ടത്താൽ, സഖര്യാവിനും എലിസബത്തിനും ലഭിച്ച വാഗ്ദാനത്തിന്റെ സന്താനം ആണ് യോഹന്നാൻ.

- മരുഭൂമയിൽ വാസം ചെയ്തവൻ
- ജീവിത യാഥാർത്ഥ്യങ്ങളോട് വേറിട്ട ഭാഷയിൽ സംസാരിച്ചവനാണ് യോഹന്നാൻ.

വീഞ്ഞും, മദ്യവും ഉപയോഗിക്കാത്ത പുരുഷൻ, വ്രതശുദ്ധിയിൽ നാസീർ വ്രതപരിശീലകനായി ദൈവരാജ്യത്തെ പ്രഘോഷിപ്പിച്ച മനുഷ്യനാണ് യോഹന്നാൻ. കൂടാതെ രാജധാനിയിൽ പോലും എത്തി തിന്മക്കെതിരെ സംസാരിച്ചവനാണ് യോഹന്നാൻ. ചുരുക്കത്തിൽ താൻ ജീവിച്ച ചുറ്റുപാടിൽ വെളിച്ചം വിതറി മാനസാന്തരം പ്രസംഗിച്ച ദൈവതജ്യത്തിന്റെ ശുശ്രൂഷകനാണ് യോഹന്നാൻ. യേശുക്രിസ്തു യോഹന്നാന്റെ മഹാത്മ്യത്തെ തിരിച്ചറിഞ്ഞ് സാക്ഷിക്കുന്നുണ്ട്. "അവൻ ജ്വലിച്ച് പ്രകാശിക്കുന്ന വിളക്ക് ആയിരുന്നു", (വി.യോഹന്നാൻ 5:35), യോഹന്നാന്റെ ഈ ജീവിതത്തെ കണ്ടാണ് വലിപ്പത്തെ കുറിച്ച് സാക്ഷിക്കുന്നത്. യോഹന്നാന്റെ വലിയ ഭാവം അടങ്ങിയിരിക്കുന്നത് അവന്റെ സ്വാഭവത്തിലും രീതിശാസ്ത്രത്തിലും ആണ്.

**2. ദൈവരാജ്യത്തിലെ ചെറിയവൻ യോഹന്നാനെക്കാൾ വലിയവൻ**

ഇതി നമ്മുക്ക് ഓരോരുത്തർക്കും കിട്ടേണ്ട പദവിയാണ്. പക്ഷെ നമ്മുടെ അലസതയും പാപമോഹവും കാരണം നമ്മിൽ നിന്ന് നഷ്ടമായി പോകുന്ന ഒരു സത്യവുമാണ് ദൈവരാജ്യത്തിലെ ചെറിയവൻ.

**3. ഈ പദവിയിലേക്ക് ഉയരുവാൻ നമ്മുടെ സാധ്യതകളെ എങ്ങനെ കണ്ടെത്തണം?**

എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ നിങ്ങൾക്കായി ഒരുക്കിയിരിക്കുന്ന സ്ഥലം അവകാശമാക്കിക്കൊൾവീൻ." കാരണം എനിക്ക് വിശന്നു നിങ്ങൾ ഭക്ഷിപ്പാൻ തന്നു.

ഞാൻ ദാഹിച്ചിരുന്നു. നിങ്ങൾ കുടിപ്പാൻ തന്നു. ഞാൻ നഗ്നനായിരുന്നു നിങ്ങൾ ഉടുപ്പിച്ചു. ഞാൻ തടവിലായിരുന്നു നിങ്ങൾ വന്ന് കണ്ട് ആശ്വസിപ്പിച്ചു.... തുടങ്ങിയ നല്ല കാര്യങ്ങൾ ചെറിയവരായ മനുഷ്യർ ചെയ്തത് എനിക്ക് ചെയ്തതിന് തുല്യമത്രേ.

ചുറ്റുപാടുമുള്ള സഹോദരങ്ങളോട് താദാത്മ്യപ്പെടൽ, അവരുടെ പ്രശ്നങ്ങളിൽ ആശ്വസിപ്പിക്കുവാൻ ചെല്ലുന്ന സമീപനം ദൈവരാജ്യത്തിന്റെ വലിയ വിലയേറിയ ശുശ്രഷയാണ്.

കർത്താവിന്റെ സന്നിധിയിൽ ദൈവരാജ ്യത്തിൽ പ്രവേശിച്ച കള്ളന്റെ ആത്മാർത്ഥമായ അനുതാപം. അനുദിന ജീവിതത്തിൽ പ്രതിഫലിക്കട്ടെ.

**കുറിപ്പ്:**

"Life is a mystery to solve,
not a problem to resolve"

- Zen Master

## മർത്തമറിയം സമാജം വാർഷികം



ചെങ്ങന്നൂർ ഭദ്രാസന മർത്തമറിയം സമാജത്തിന്റെ വാർഷിക സമ്മേളനം കുട്ടമ്പേരൂർ സെന്റ് മേരീസ് പള്ളിയിൽ വെച്ച് നടത്തപ്പെട്ടു. ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. മത്തായി കുന്നിൽ അദ്ധ്യക്ഷത വഹിച്ച യോഗം, നിരണം ഭദ്രാസനാധിപൻ അഭി. യൂഹാനോൻ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. കേന്ദ്ര ജനറൽ സെക്രട്ടറി പ്രൊഫ. മേരി മാത്യു മുഖ്യ പ്രഭാഷണം നടത്തി. ഫാ. തോമസ് കൊക്കാപ്പറമ്പിൽ, ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്, ഫാ. ഷിബു വർഗീസ്, പ്രൊഫ. ബിൻസി റെജി, സോഫിയാ രാജൻ, ആനി ജോൺസൺ എന്നിവർ പ്രസംഗിച്ചു. ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ നിന്നായി മുന്നൂറോളം പ്രതിനിധികൾ സംബന്ധിച്ചു.





**ആനി ജേക്കബ് ചാരുനിൽക്കുന്നതിൽ**

# നയശാലിയായാൽ ജയശാലിയാകും

സ്നേഹമുള്ള കൂട്ടുകാരെ,

'നയതന്ത്രം' എന്ന വാക്ക് രാജ്യാന്തര തലങ്ങളുമായി ബന്ധമുള്ളതാണ്. ഒരു രാഷ്ട്രത്തിന്റെ വിദേശബന്ധങ്ങൾ ഭദ്രമാക്കുന്നതിൽ അതിന്റെ നയതന്ത്ര കാര്യാലയത്തിന് ഒരു വലിയ പങ്കുണ്ട്. വ്യക്തി ബന്ധങ്ങൾ ഊട്ടിയുറപ്പിക്കുന്നതിനും നയതന്ത്രത്തിന് വലിയ സ്ഥാനമുണ്ട്.

അവസരത്തിനനുസരിച്ച് ഔചിത്യബോധത്തോടും മര്യാദയോടും പറയാനും പ്രവൃത്തിക്കാനുമുള്ള കഴിവുള്ളവരെ നല്ല നയമുള്ള വ്യക്തി അഥവാ നയതന്ത്രജ്ഞൻ എന്ന് നാം വിശേഷിപ്പിക്കാറുണ്ട്. കുടുംബത്തിലായാലും സ്ഥാപനത്തിലായാലും മനുഷ്യബന്ധങ്ങൾ കെട്ടുറപ്പുള്ളതാക്കുന്നതിന് നയത്തിന് അതിപ്രധാനമായ പങ്കുണ്ട്. ഒരു പ്രശ്നം ഒത്തു തീർപ്പാകാതെ നിൽക്കുമ്പോൾ അനുനയത്തോടു കൂടിയ ഒരു വാക്കോ പ്രവൃത്തിയോ അന്തരീക്ഷം അപ്പാടെ മാറ്റിയെന്നു വരും. കറങ്ങുമ്പോൾ പ്രയാസമായ ഒരു ചക്രത്തിന് എണ്ണ ഇട്ടു കൊടുക്കുന്നതുപോലെയുള്ള അനുഭവമാണ് അപ്പോൾ ഉണ്ടാകുന്നത്.

ജീവിതത്തിലെ ഏതു രംഗത്തും പ്രവർത്തനം സുഗമമാക്കുന്നതിന് പ്രയോജനപ്പെടുന്ന വിശിഷ്ഠ ഗുണമാണ് നയം. ചിലർക്ക് നയം സഹജമായിരിക്കും. ദൈനംദിന ജീവിതത്തിൽ പലതരക്കാരുമായി നാം സമ്പർക്കം പുലർത്താറുണ്ട്. അവർ പല സ്വഭാവക്കാരായിരിക്കും. ഓരോരുത്തരോടും ഉചിതമായ രീതിയിൽ പെരുമാറുവാൻ കഴിയുന്ന സ്വഭാവമാണ് 'ഔചിത്യബോധം. നല്ല ബുദ്ധിയും അഗാധമായ ജ്ഞാനവും സംഭാഷണ ചാതുര്യവും ബഹുഭാഷാ ജ്ഞാനവുമൊക്കെയുള്ള ചിലർ നയം മോശമായി പോകുന്നതുകൊണ്ട് നിന്ദിതരായി തീരാറുണ്ട്.

ശരിയായ നയം വാക്കുകൊണ്ടോ ഭാവം കൊണ്ടോ മാത്രം വെളിപ്പെട്ടെന്നു വരില്ല. അതു ഹൃദയത്തിൽ നിന്നുതന്നെ പുറപ്പെടണം. ആത്മാർത്ഥതയോടുകൂടിയ വാക്കും പെരുമാറ്റവും ഉണ്ടെങ്കിൽ മാത്രമേ നയത്തിനും ഫലമുണ്ടാകുകയുള്ളു.

മറ്റുള്ളവരെ മനസിലാക്കുവാനുള്ള ഭാവനാശക്തി, അഹന്ത വെടിഞ്ഞ ഹൃദയം, തികഞ്ഞ മനുഷ്യസ്നേഹം ഇവയാണ് നയത്തിന്റെ അടിസ്ഥാനം. കൂട്ടുകാരെ,

ചെറുപ്പം മുതലെ കാപട്യമില്ലാത്ത പെരുമാറ്റം കൊണ്ട് ആത്മാർത്ഥതയോടെ പെരുമാറുവാനുള്ള ശീലം വളർത്തിയെടുക്കുക. ജീവിത വിജയത്തിന് നയമെന്ന ഗുണം അപരിത്യാജ്യമാണ്.

ദൈവം അനുഗ്രഹിക്കട്ടെ!

സ്നേഹത്തോടെ

ആനിച്ചേച്ചി.

## കനിവ് 2017



മംഗലം സെന്റ് ജോർജ്ജ് ഇടവക യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ കാൻസർ രോഗ ബാധിതരായ രോഗികൾക്ക് ചികിത്സ സഹായം നൽകുന്ന പദ്ധതിയായ 'കനിവ് 2017' ന്റെ ഉദ്ഘാടനം കോട്ടയം പൂഞ്ഞാർ നിയോജക മണ്ഡലം M.L.A.ബഹു.പി.സി.ജോർജ്ജ് നിർവഹിച്ചു. ഇടവക വികാരി ഫാ.തോമസ് വർഗീസ് കടവിൽ അദ്ധ്യക്ഷത വഹിച്ചു. റവ. ഫാ. എബി ഫിലിപ്പ് കുടുംബസംഗമ ക്ലാസ്സുകൾക്ക് നേതൃത്വം നൽകി. റവ. ഫാ. ജിബു ഫിലിപ്പ്, റവ. ഫാ. റ്റിജു ഏബ്രഹാം, ശ്രീ. സജൻ ശാമുവേൽ, വി. വി. വർഗീസ്, ശ്രീ. ടോം മുരിക്കുംമൂട്ടിൽ, ലോബു. റ്റി. മാത്യു, ഡോ. മനോജ് ചാക്കോ, വിനു വർഗീസ്, നിബു മാത്യു, സ്റ്റാൻലി തോമസ്, ഷോൺ ഈപ്പൻ, നിതിൻ മാത്യു എന്നിവർ ആശംസകൾ അറിയിച്ചു. ശേഷം കുട്ടികളുടെ വിവിധ കലാപരിപാടികൾ നടത്തപ്പെട്ടു. തുടർന്ന് ഫുഡ് ഫെസ്റ്റ് നടത്തുകയുണ്ടായി.

## ഹരിത പത്രിക

**പി. എ. ഐസക്, കുറ്റൂർ**



# കോവയ്ക്ക

വലിയ പരിചരണം ഇല്ലാതെ നമ്മുടെ വീട്ടുവളപ്പിൽ പന്തലിലോ, വേലിയിലോ പടർത്തി കോവൽ വളർത്താം. രാസവളമോ, കീടനാശിനിയോ ആവശ്യമില്ല. മൂന്നു മുട്ടുകൾ നീളം ഉള്ളതും ഇടത്തരം മൂപ്പുള്ളതും, പെൻസിൽ വണ്ണത്തിൽ കുറയാത്തതുമായ വള്ളികൾ മുറിച്ച് മഴക്കാല ആരംഭത്തിൽ, രണ്ട് മുട്ടുകൾ മണ്ണിനടിയിൽ വരത്തക്ക വണ്ണം നടാവുന്നതാണ് തടം എടുത്ത് മേൽമണ്ണും ജൈവവളവും മാത്രം മതി. മഴക്കാല ആരംഭത്തിൽ കൃഷി ഇറക്കിയാൽ രണ്ട് മാസംകൊണ്ട് വിഷരഹിതമായ കോവയ്ക്ക വിളവ് എടുക്കാം.

**അച്ചാർ :–** അധികം മൂപ്പെത്താത്ത കോവയ്ക്ക വൃത്തിയായി കഴുകിത്തുടച്ച് 1 കി.ഗ്രാം കോവയ്ക്കക്ക് 150 ഗ്രാം ഉപ്പും 10 മി.ലി. വിന്നാഗിരിയും ചേർത്ത് ഭരണയിൽ നിറയ്ക്കുക. മൂന്നു നാലു ദിവസത്തിനുള്ളിൽ കോവയ്ക്കയിൽ നിന്നും വെള്ളം പുറത്തേക്കു വരും ഇതിന് ക്യൂറിങ്ങ് എന്നു പറയും. ക്യൂവർ ചെയ്ത കോവയ്ക്ക ഒരു വർഷം വരെ സൂക്ഷിച്ചുവച്ച് ആവശ്യാനുസരണം അച്ചാർ ഉണ്ടാക്കാവുന്നതാണ്.

ആവശ്യമായ ചേരുവകൾ :- കോവയ്ക്കനുറുക്കിയത് – 1 കി.ഗ്രാം., വെളുത്തുള്ളി – 20 ഗ്രാം. ഇഞ്ചി – 50 ഗ്രാം, പച്ചമുളക് – 50 ഗ്രാം, മുളക് പൊടി – 75 ഗ്രാം, മഞ്ഞൾപൊടി 3 ഗ്രാം, ഉലുവാപൊടി – 4 ഗ്രാം, കായം – 10 ഗ്രാം, ഉപ്പ് – 20 ഗ്രാം, കറിവേപ്പില – 8 ഗ്രാം. കുറച്ച് എണ്ണയിൽ കായം വറുത്ത് കോരി എടുക്കുക. ഇഞ്ചി, പച്ചമുളക്, വെളുത്തുള്ളി എന്നിവ എണ്ണയിൽ വഴറ്റി അല്പം വിനാഗിരി ചേർത്ത് അരയ്ക്കുക. ബാക്കി എണ്ണയിൽ കടുകും, കറിവേപ്പിലയും താളിച്ച് അതിലേക്ക് മുളക്പൊടി, മഞ്ഞൾപൊടി, ഉലുവാപൊടി, കായപ്പൊടി, ഇഞ്ചി, പച്ചമുളക്, വെളുത്തുള്ളി എന്നിവ അരച്ചു ചേർത്ത് നന്നായി ഇളക്കി യോജിപ്പിച്ചെടുത്ത് ഗ്രേവിയിലേക്ക് ചെറുതായി മുറിച്ചെടുത്ത കോവയ്ക്ക കഷണങ്ങൾ ചേർത്ത് യോജിപ്പിച്ച് ഭരണിയിൽ സൂക്ഷിക്കുക. ഒരാഴ്ചയ്ക്കകം അച്ചാർ ഉപയോഗിച്ച് തുടങ്ങാവുന്നതാണ്.

വിപണിയിൽ നിന്നും ലഭിക്കുന്ന മാരകമായ വിഷം നിറച്ച പച്ചക്കറികളേക്കാൾ എത്രയോ നല്ലതാണ് നമ്മുടെ വീട്ടുവളപ്പിലെ വാഴക്കൂമ്പും, വാഴപ്പിണ്ടിയും, മുരിങ്ങയിലയും, ഓമയ്ക്കയും പ്രകൃതി നമുക്ക് ഒരുക്കിയിരിക്കുന്നത്.

## അപേക്ഷ ക്ഷണിക്കുന്നു

ആറാട്ടുപുഴ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലേക്ക് താഴെ പറയുന്ന ഒഴിവുകളിലേക്ക് അപേക്ഷ ക്ഷണിക്കുന്നു.
താമസ സൗകര്യം ലഭ്യമാണ്.

1. **ശുശ്രൂഷകൻ**
2. **കെയർ ടേക്കർ**

അപേക്ഷ അയക്കേണ്ട വിലാസം
വികാരി, സെന്റ് മേരീസ്
ഓർത്തഡോക്സ് പള്ളി
ആറാട്ടുപുഴ പിൻ. 689123

## തൈബൂസോ ധ്യാനം

പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ വെച്ച് എല്ലാ മാസവും ആദ്യബുധനാഴ്ചകളിൽ നടത്തിവരാറുള്ള 'തൈബൂസോ' ധ്യാനം മെയ് മാസം 3–ാം തീയതി നാഗ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പ്രിൻസിപ്പാൾ റവ. ഫാ. ബിജേഷ് ഫിലിപ്പ് നയിച്ചു. ജൂൺ മാസം 7–ാം തീയതി ബുധനാഴ്ച 9.30ന് ധ്യാനത്തിന് കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പ്രിൻസിപ്പാൾ റവ. ഫാ. ഒ. തോമസ് നേതൃത്വം നൽകും.



# ഭദ്രാസന വാർത്തകൾ

**പ**രിശുദ്ധ സഭ ആകമാനം ശ്രേഷ്ഠ പരിശുദ്ധനായ വി. ഗീവറുഗീസ് സഹദായുടെ പെരുന്നാൾ ഭക്ത്യാദരപൂർവ്വം കൊണ്ടാടി.

2017 മെയ് മാസം 25–ാം തീയതി കർത്താവിന്റെ സ്വർഗ്ഗാരോഹണ പെരുന്നാൾ ഭക്ത്യാദരപൂർവ്വം ആചരിക്കേണ്ടതാണ്.

10–ാം ക്ലാസ്സ് പഠനം കഴിഞ്ഞ വിദ്യാർത്ഥികൾക്കായി നടത്തപ്പെട്ട **"വ്യക്തിത്വ വികസന മാർഗ്ഗരേഖാ ക്ലാസ്സ്"** 2017 ഏപ്രിൽ മാസം 24 മുതൽ 29 വരെ തീയതികളിൽ വിജയകരമായി നടത്തപ്പെട്ടു.

സ്കൂൾ വർഷാരംഭത്തിൽ തന്നെ **"വിദ്യാജ്യോതി"** ക്ലാസ്സുകൾ ഇടവക തലത്തിൽ മുൻ പതിവുപോലെ നടത്തേണ്ടതാണെന്ന് ഇടവക മെത്രാപ്പോലീത്താ കൽപ്പനയിലൂടെ അറിയിച്ചിട്ടുണ്ട്.

ദൈവകൃപയും ഭാരതീയ സംസ്കാരവും ഗുരുഭക്തിയും ഇളം തലമുറയ്ക്ക് പകർന്നു നൽകുന്നതിന് ഭദ്രാസനത്തിൽ ആരംഭിച്ചിട്ടുള്ള ഗുരുവന്ദനം പരിപാടി ഈ വർഷവും 2017 മെയ് മാസം 28–ാം തീയതി ഞായറാഴ്ച പകൽ 2 മണിക്ക് അഭി. തിരുമനസ്സിന്റെയും നീതു അന്ന ജേക്കബ്, അരയ്ക്കനാട്ട് പുത്തൻകാവ് നേതൃത്വത്തിൽ ബഥേൽ അരമനയിൽ വച്ച് നടത്തപ്പെടുന്നു. സ്കൂൾ തലത്തിൽ 7–ാം ക്ലാസ്സ് മുതൽ 12–ാം ക്ലാസ്സ് വരെ പഠിക്കുന്ന മുഴുവൻ കുട്ടികളും ഈ പരിപാടിയിൽ നിർബന്ധമായും പങ്കെടുക്കേണ്ടതാണ്.

2017 ജൂൺ മാസം 4–ാം തീയതി ഞായറാഴ്ച സഭ പെന്തിക്കോസ്തി പെരുന്നാൾ ആചരിക്കുന്നു. പരി. റൂഹാ വിദ്യവിഹീനരായിരുന്ന പരിശുദ്ധ ശ്ലീഹന്മാരുടെ മേൽ ആവസിച്ച് സമസ്ത ഭാഷയിലും പരിജ്ഞാനമുള്ളവരാക്കി അവരെ ആക്കിതീർത്തു. അപ്രകാരം നമ്മുടെ കുഞ്ഞുങ്ങളും പരിശുദ്ധാത്മനിറവിൽ പരിജ്ഞാനം പ്രാപിക്കുവാൻ അന്നേ ദിവസം ബഥേൽ അരമനയിൽ വച്ച് ഉച്ചതിരിഞ്ഞ് 3 മണിക്ക് അഭി. തിരുമനസ്സിന്റെ തൃക്കരംകൊണ്ട് കുഞ്ഞുങ്ങൾക്ക് ആദ്യാക്ഷരം കുറിക്കുന്നതിന് ക്രമീകരണങ്ങൾ ചെയ്തിട്ടുണ്ട്. താൽപര്യമുള്ള രക്ഷിതാക്കൾ സമയത്തു തന്നെ കുഞ്ഞുങ്ങളുമായി എത്തിച്ചേരേണ്ടതാണ്.

2017 ഏപ്രിൽ മാസം 23 ഞായറാഴ്ച ഭദ്രാസന സുവിശേഷ സംഘം വാർഷികസംഘ സമ്മേളനം ബഥേൽ അരമനയിൽ വച്ച് നടത്തപ്പെട്ടു. എല്ലാ ആദ്ധ്യാത്മീയ സംഘടനകളുടെയും ഭദ്രാസന സെക്രട്ടറിമാർ വാർഷിക റിപ്പോർട്ട് സമർപ്പിച്ചു.

2017 ഏപ്രിൽ മാസം 28–ന് ചെങ്ങന്നൂർ ഭദ്രാസന മർത്തമറിയം വനിതസമാജം വാർഷിക സമ്മേളനം കുട്ടമ്പേരൂർ സെന്റ് മേരീസ് ഇടവകയിൽ വച്ച് അഭിവന്ദ്യ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ നടത്തപ്പെട്ടു.

മെയ് മാസം 13 –ന് ശനിയാഴ്ച 2 മണിക്ക് ഭദ്രാസന ബാലസമാജത്തിന്റെ വാർഷിക സമ്മേളനം അഭി. തിരുമനസ്സിന്റെ അദ്ധ്യക്ഷതയിൽ ബഥേൽ അരമനയിൽ കൂടി.

ഭദ്രാസന സുവിശേഷസംഘത്തിന്റെ അഭിമുഖ്യത്തിൽ ഔദ്യോഗിക ജീവിതത്തിൽ നിന്നും വിരമിച്ചവർക്കും, വിശ്രമജീവിതം നയിക്കുന്നവർക്കുമായി **"ചിന്തിക്കാം തയ്യാറെടുക്കാം നല്ല വാർദ്ധക്യത്തിനായി"** എന്ന പേരിൽ ഒരു പ്രത്യേക ക്ലാസ്സ് മെയ് 27–ാം തീയതി ശനിയാഴ്ച 2 മണി മണിക്ക് ബഥേൽ അരമനയിൽ വച്ച് നടത്തപ്പെടുന്നു. അഭി. ഇടവക മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേരുന്ന യോഗത്തിൽ കൗൺസിലിംഗ് രംഗത്ത് മികവു പുലർത്തുന്ന ശ്രീ. ഉമ്മൻ റെ വർഗ്ഗീസ്, റിട്ട പ്രൊഫ. എലിസബേത്ത് ഇടിക്കുള എന്നിവർ ക്ലാസ്സുകൾക്ക് നേതൃത്വം നൽകും. ഭദ്രാസനത്തിലെ എല്ലാ ഇടവകകളിൽ നിന്നും 50 വയസ്സിന് മേൽ പ്രായമുള്ള എല്ലാവരും ഈ ക്ലാസ്സിൽ സംബന്ധിക്കേണ്ടതാണ്.

ജൂൺ മാസം 16–ാം തീയതി പരി. ശ്ലീഹാ നോമ്പ് ആരംഭിക്കുന്നു. ഭക്ത്യാദരപൂർവ്വം പരിശുദ്ധ നോമ്പിനായി ഒരുങ്ങാം.

## കരിയർ ഗൈഡൻസ് ക്ലാസ്സ്



ചെങ്ങന്നൂർ ഭദ്രാസന MGOCSMന്റെ നേതൃത്വത്തിൽ അറത്തിൽ സെന്റ് ജോർജ്ജ് മഹാ ഇടവകയിൽ വെച്ച് മെയ് 1 തിങ്കളാഴ്ച കരിയർ ഗൈഡൻസ് ക്ലാസ്സ് നടത്തപ്പെട്ടു. ഭദ്രാസന സെക്രട്ടറി ഫാ. തോമസ് കൊക്കാപ്പറമ്പിൽ ഉദ്ഘാടനം ചെയ്തു. ഫാ. ഗീവർഗീസ് ജോൺ അദ്ധ്യക്ഷത വഹിച്ചു. ഡോ. സൂസൻ ജോർജ്ജ്, അഡ്വ. നെൽസൺ തോമസ് എന്നിവർ ക്ലാസ്സ് നയിച്ചു. ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ജോൺ ചാക്കോ, സെക്രട്ടറി ഡോ. റോബിൻ, ജോ. സെക്രട്ടറി സുജ റോയ്, സ്റ്റുഡന്റ് വൈസ് പ്രസിഡന്റ് മെർലിൻ, ഓർഗനൈസർമാരായ ബ്ലെസ്സി, അമല, ഹെലന, യൂണിറ്റ് സെക്രട്ടറി ജാക്കിഷ്, ജിന്റു, ബിജിൻ എന്നിവർ നേതൃത്വം നൽകി. തുടർന്ന് സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന കുട്ടികൾക്ക് സൗജന്യ സ്കൂൾ കിറ്റുകൾ വിതരണവും ചെയ്തു.



# സണ്ടേസ്കൂൾ വാർത്തകൾ

ബഹു. സഹപ്രവർത്തകരേ,

സണ്ടേസ്കൂളിനോടു ചേർന്നുള്ള വെക്കേഷൻ ബൈബിൾ ക്ലാസ്സ് ഈസ്റ്ററിനു മുമ്പും, പിമ്പുമായി ഓരോ യൂണിറ്റും ഭംഗിയായി നിർവ്വഹിക്കുകയുണ്ടായി, നന്മചെയ്ത് ജീവിക്കാനുള്ള ഒരു പരിശ്രമം ഇവിടെ കുറിക്കുന്നു. മറ്റുള്ളവരെ കാണിക്കുവാനോ, സ്വയം പുകഴ്ത്തുവാനോ അല്ല, മറിച്ച് സ്വയം ത്യജിക്കുവാനും മറ്റുള്ളവരെ നന്മയിലേക്ക് ക്രിസ്തുവിലേക്ക് ആക്കി തീർക്കുവാനും OVBSന്റെ ചിന്താവിഷയത്തിൽ കൂടി സാധിതമാകണം. പല യൂണിറ്റുകളിൽ നിന്നും കുഞ്ഞുങ്ങളെ അടുത്തുള്ള അനാഥ മന്ദിരങ്ങൾ സന്ദർശിക്കുവാൻ ക്രമീകരിച്ചിരുന്നു അത് കുഞ്ഞുങ്ങളിൽ പുതിയ ഒരു കാൽവെയ്പായി അനുഭവപ്പെട്ടു.

കൂടാതെ ESOമാരുടെ സേവനം കഴിഞ്ഞ വർഷത്തേക്കാൾ ഈ വർഷം പ്രയോജനപ്പെടുത്തുവാൻ കഴിഞ്ഞു. പല യൂണിറ്റുകളിൽ നിന്നും നല്ല പ്രതികരണമാണ് ഉണ്ടായത് ESOമാർ ഉള്ള യൂണിറ്റിന്റെ പ്രവർത്തനങ്ങളെക്കുറിച്ച് OVBS സൂപ്രണ്ടുമാർ ഭദ്രാസനത്തിലേക്ക് പ്രവർത്തന റിപ്പോർട്ട് അയച്ചുതരുന്നതിൽ ശ്രദ്ധിക്കുമല്ലോ ESO മാത്രം അപ്രകാരം ചെയ്താൽ അടുത്ത വർഷത്തേക്കുള്ള ഒരു ചൂണ്ടുപലകയായി മാറ്റുവാൻ കഴിയും.

**കവർ പിരിവ്:** കഴിഞ്ഞ വർഷത്തെ കവർ പിരിവും ദൈവാലയങ്ങളിൽ നിന്നുമുള്ള സ്തോത്രകാഴ്ചയും ഉൾപ്പെടെ ലഭിച്ചതിന്റെ 20% സണ്ടേസ്കൂളിൽ ലഭിക്കുകയുണ്ടായി. 2015 (കഴിഞ്ഞ) വർഷത്തേക്കാൾ അല്പം മെച്ചമായിരുന്നുവെങ്കിലും കാര്യമായ ഒരു പ്രചോദനം ലഭിച്ചില്ല. ഈ വർഷം നമ്മുടെ ഭദ്രാസനത്തിലെ ഒരു അദ്ധ്യാപികയ്ക്കും ഒരു വിദ്യാർത്ഥിക്കും 10,000/- രൂപാ വീതം ലഭിക്കുകയുണ്ടായി. അത്രയും തുക പോലും നമ്മുടെ ജീവകാരുണ്യദിന പിരിവിൽ നിന്നും ലഭിക്കുകയുണ്ടായില്ല. ആയതിനാൽ സണ്ടേസ്കൂൾ വിദ്യാർത്ഥികൾക്കു വേണ്ടിയാണ് ഇത് ഉപയുക്തമാക്കുന്നതെന്ന ചിന്തയിൽ അധ്യാപകരുടെയും മാതാപിതാക്കളുടെയും ശ്രദ്ധ കൂടുതൽ ഉണ്ടാകണമെന്ന് പ്രതീക്ഷിക്കുന്നു.

**സണ്ടേസ്കൂൾ ദിനം**: സണ്ടേസ്കൂൾ ദിനം മെയ് മാസം 28-ാം തീയതി ഞായറാഴ്ച ആണല്ലോ. പ്രത്യേകമായി അന്നേ ദിവസം (പെന്തികോസ്തി ഞായറാഴ്ചയ്ക്ക് മുമ്പുള്ള ഞായർ) സണ്ടേസ്കൂൾ വിദ്യാർത്ഥികളെക്കൊണ്ട് അന്നത്തെ പ്രാധാന്യത്തെക്കുറിച്ചും, സണ്ടേസ്കൂളിനെക്കുറിച്ചും അല്പസമയം പ്രസംഗിപ്പിക്കുവാൻ വികാരി അച്ചന്മാരുമായി ആലോചിച്ച് ചെയ്യുന്നതിന് അദ്ധ്യാപകർ ഉത്സാഹിക്കണം. സണ്ടേസ്കൂൾ ദിനത്തിന്റെ പ്രാധാന്യം ഇടവക ജനത്തെ ബോദ്ധ്യമാക്കുവാൻ നമ്മൾക്ക് ബാദ്ധ്യത ഉണ്ട്.

**ഡിസ്ട്രിക് പ്രവർത്തനം:** ഓരോ ഡിസ്ട്രിക്ടിന്റെയും പ്രവർത്തനം സംബന്ധിച്ചും പുതിയതായി യൂണിറ്റുകളിൽ ചെയ്യുന്ന കാര്യങ്ങളെക്കുറിച്ചും പ്രഥമാദ്ധ്യാപകർ ഡിസ്ട്രിക്ട് ഇൻസ്പെക്ടർമാരെ അറിയിക്കേണ്ടതാണ്. അവർ ഡിസ്ട്രിക്ട് പ്രവർത്തനത്തിന്റെ ഒരു റിപ്പോർട്ട് ഭദ്രാസനത്തിൽ നൽകിയാൽ വാർഷിക റിപ്പോർട്ടിൽ ആയത് ചേർക്കുവാൻ കഴിയും.

**ഭദ്രാസന വാർഷിക പൊതുയോഗം**: 2016-17 വർഷത്തെ ഭദ്രാസന വാർഷിക പൊതുയോഗം നടത്തുന്നതിന് മുമ്പായി ഭദ്രാസന സണ്ടേസ്കൂൾ പാഠ്യ - സഹപാഠ്യമത്സര വിജയികളുടെ ഫോട്ടോ ലഭിക്കുവാൻ തക്കവണ്ണം ശ്രദ്ധിക്കണം. യൂണിറ്റിൽ നിന്ന് ഭദ്രാസനതലത്തിൽ വിജയിച്ചവർ അവരുടെ ഫോട്ടോ ഇൻസ്പെക്ടർമാർ വശം നൽകുന്നതിന് ഉദാസീനത കാണിച്ചാൽ വാർഷിക റിപ്പോർട്ടിൽ ചേർക്കുവാൻ സാധിക്കുകയില്ല.

കൂടാതെ സണ്ടേസ്കൂൾ അദ്ധ്യാപകരായും വിദ്യാർത്ഥികളായും പ്രവർത്തിച്ച് 2016-17 വർഷം ദൈവസന്നിധിയിലേക്ക് കടന്നു പോയവരുടെ ഫോട്ടോയും ഇൻസ്പെക്ടർമാർ വശം നൽകുവാൻ പ്രഥമാദ്ധ്യാപകർ ശ്രദ്ധിക്കേണ്ടതാണ്.

ഡിസ്ട്രിക്റ്റ് കൗൺസിലിനുവേണ്ടി,

**വർഗീസ് ജി.** (ഡയറക്ടർ)

## വി. യൂദാശ്ലീഹായോടുള്ള പ്രാർത്ഥന

മിശിഹായുടെ സ്നേഹിതനും വിശ്വസ്തനുമായ വി. യൂദാശ്ലീഹായേ, ഏറ്റവും കഷ്ടപ്പെടുന്ന എനിക്കുവേണ്ടി അപേക്ഷിക്കേണമേ. യാതൊരു സഹായവും ഫലസിദ്ധിയില്ലാതെ വരുന്ന സന്ദർഭത്തിൽ ഏറ്റവും ത്വരിതവും ഗോചരവുമായ സഹായം ചെയ്യുന്നതിന് അങ്ങേയ്ക്ക് വിശേഷ വിധിയായി കിട്ടിയിരിക്കുന്ന അനുഗ്രഹത്തെ അങ്ങ് ഉപയോഗിക്കേണമേ. എന്റെ എല്ലാ ആവശ്യങ്ങളിലും വിശിഷ്യ അങ്ങേ സഹായം ഞാനപേക്ഷത്രിക്കുന്നു. അങ്ങേ ഈ അനുഗ്രഹത്തെ ഞാൻ സദാ ഓർക്കുമെന്നും അങ്ങേ സ്തുതികളെ ലോകമെങ്ങും അറിയിക്കുമെന്നും ഞാൻ വാഗ്ദാനം ചെയ്യുന്നു. ആമേൻ

**ഒരു വിശ്വാസി, കോയിപ്പുറം**

## രജത ജൂബിലി സമാപനം



പുഴിക്കാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി രജത ജൂബിലി സമ്മേളനത്തോടനുബന്ധിച്ചുള്ള പൊതുസമ്മേളനം ഗതാഗത വകുപ്പു മന്ത്രി തോമസ് ചാണ്ടി ഉദ്ഘാടനം ചെയ്തു. ഇടവക മെത്രാപ്പൊലീത്താ തോമസ് മാർ അത്താനാസിയോസ് അദ്ധ്യക്ഷത വഹിച്ചു. മുൻ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി മുഖ്യ പ്രഭാഷണം നടത്തി. ആന്റോ ആന്റണി എം.പി., ചിറ്റയം ഗോപകുമാർ എം. എൽ. എ, ഫാ. ഡോ. എം. ഒ. ജോൺ, ജോർജ്ജ് പോൾ, ബർസ്കീപ്പാ റമ്പാൻ, ഫാ. ജോസ് മാത്യു കോട്ടയ്ക്കകത്ത്, ഫാ. ആന്റോ, ആന്റണി പെരുമ്പള്ളിത്തറ, ഫാ. സ്റ്റീഫൻ വർഗ്ഗീസ്, ജേക്കബ് സി ഡാനിയേൽ, സുജി ബേബി എന്നിവർ പ്രസംഗിച്ചു. യോഗത്തിനു മുന്നോടിയായി മാതൃദേവാലയമായ കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തിഡ്രലിൽ നിന്നും സമ്മേളന നഗരിയിലേക്ക് നടന്ന ജൂബിലി റാലിയിൽ നൂറുകണക്കിനാളുകൾ പങ്കെടുത്തു.

### സായാഹ്നത്തിലെ ദീപനാളം

കുമ്പനാട്, കൂർത്തമല സെന്റ് മേരീസ് ഇടവകയിലെ സെന്റ് ജോർജ്ജ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ കഴിഞ്ഞ നാല് വർഷമായി നടത്തിവരുന്ന "സായാഹ്നത്തിലെ ദീപനാളം" എന്ന ക്യാൻസർ കെയർ മിഷൻ പദ്ധതിയുടെ 2017–2018 ലെക്കുള്ള ക്യാൻസർ രോഗികളുടെ ധന സഹായത്തിനുള്ള അപേക്ഷകൾ ക്ഷണിച്ചു കൊള്ളുന്നു. Phone No. 9048110138, 9495554382, Address: The Vicar, St.George Youth Movement, Kadapra P.O, Kumbanad, Pin-689 547

## MARPFA (UAE) വാർഷികം



മാർ പീലക്സിനോസ് മെമ്മോറിയൽ ഫ്രണ്ട്സ് അസ്സോസിയേഷൻ യു. എ. ഇ. ചാപ്റ്റർ 30–ാമത് വാർഷികം വിവിധ പരിപാടികളോടെ ദുബായിൽ സമുചിതമായി ആഘോഷിച്ചു. പ്രസിഡന്റ് അഡ്വ എം. വി. മാത്യൂസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗം റവ. ഫാ. ജോസഫ് വർഗീസ് (അസി. വികാരി, സെന്റ് ജോർജ്ജ് ഓർത്തഡോക്സ് കത്തീഡ്രൽ അബുദാബി) ഉദ്ഘാടനം ചെയ്തു. ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ വികാരി റവ. ഫാ. ഷാജി മാത്യു അനുഗ്രഹ പ്രഭാഷണം നടത്തി. പുത്തൻകാവിൽ കൊച്ചുതിരുമേനിയെക്കുറിച്ചുള്ള ഡോക്യുമെന്ററിയുടെ ഇംഗ്ലീഷ് പതിപ്പ് സഭാ മാനേജിംഗ് കമ്മറ്റിയംഗം ശ്രീ. ജേക്കബ് മാത്യുവും ശ്രീ. വർക്കി ഉമ്മനും ചേർന്ന് പ്രകാശനം ചെയ്തു. ഇംഗ്ലീഷിലും മലയാളത്തിലും നിർമ്മിക്കപ്പെട്ട 'കാതോലിക്കേറ്റ് രത്നദീപം' എന്ന ഡോക്യുമെന്ററിയുടെ നിർമ്മാണത്തിന് നേതൃത്വം നൽകിയ റവ. ഫാ. ഏബ്രഹാം കോശി കുന്നുംപുറത്തിനെ യോഗം പ്രത്യേകം അഭിനന്ദിച്ചു. കൈത്താങ്ങുകൾ നൽകുകയും സ്പോൺസർഷിപ്പ് നൽകുകയും ചെയ്ത MARPFA യു. എ. ഇ. ചാപ്റ്ററിനെ പ്രത്യേകം അഭിനന്ദനം അറിയിക്കുകയും ചെയ്തു. യോഗത്തിൽ സഭാ മാനേജിംഗ് കമ്മറ്റിയംഗം വി. ജി. ഷാജി, ഉമ്മൻ ഐപ്പ് എന്നിവർ ആശംസകൾ നേർന്നു. രഞ്ജിത്ത് സൈമൺ സ്വാഗതവും വിനോയ് മാത്യു കൃതജ്ഞതയും രേഖപ്പെടുത്തി. കുട്ടികളുടെ കലാപരിപാടികൾ നടത്തി.

**പുലിയൂർ സെന്റ് മേരീസ് & സെന്റ് ജോർജ്ജ് പള്ളിയിൽ നടന്ന വൈദീക സംഗമത്തിൽ നിന്ന്**

